# ഗംഗാവതരണം

## ഭാഷാനാടകം

ഗ്രന്ഥകർത്താവ്
കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി

(ആദ്യമായി കോട്ടയത്തുവെച്ചു
നടത്തപ്പെട്ട
'ഭാഷാപോഷിണി' സഭയിലുണ്ടായ
കവിതാവേഗപരീക്ഷയിൽ
ചേന്റുണ്ടാക്കിയത്.)

പ്രസാധകൻ
വെള്ളാശ്ശൽ നാരായണമേനോൻ

തൃശ്ശിവപേരൂർ
'ഭാരതവിലാസം' അച്ചുകൂടത്തിൽ അച്ചടിച്ചത്.

൧൧൦൪



# മുഖവുര

ഈ നാടകം ഞാൻ കൊല്ലം ൧൦൬൭-ാമാണ്ട വൃശ്ചികമാസത്തിൽ കോട്ടയത്തുവെച്ച് ഇദംപ്രഥമമായി നടത്തപ്പെട്ട 'ഭാഷാപോഷിണി'സഭയിലുണ്ടായ കവിതാവേഗപരീക്ഷയിൽച്ചേൎന്നുണ്ടാക്കിയതാണെന്ന് ഇതിന്റെ പ്രസ്താവനകൊണ്ടുതന്നെ മിക്കവാറുമറിയാം. അഞ്ചുമണിക്കൂർകൊണ്ട് അഞ്ചങ്കവും അഞ്ചങ്കത്തിലുംകൂടി നൂറിൽ കുറയാതെ ശ്ലോകവുമുള്ള ഒരു ഭാഷാനാടകമുണ്ടാക്കണമെന്നായിരുന്നു സഭാപ്രവൎത്തകന്മാരുടെ നിശ്ചയം. ഈ നിശ്ചയം പരീക്ഷാദിവസത്തിന്റെ തലേദിവസം തന്നെ കുറേശ്ശ പുറത്തേക്കു കേട്ടുതുടങ്ങി. അപ്പോൾത്തന്നെ ഇതു കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ മുതലായ മഹാന്മാൎക്കല്ലാതെ മറ്റുള്ളവൎക്കു സാദ്ധ്യമല്ലെന്നും അതിനാലിതിൽ ചേരാതെയിരിക്കയാണ് നല്ലതെന്നും ഞാൻ തീൎച്ചപ്പെടുത്തി. എങ്കിലും ആ തീൎച്ചയെ നിറവേറ്റുന്നതിന് എനിക്ക സാധിച്ചില്ല. കുഞ്ഞിക്കുട്ടൻതമ്പുരാൻ, കുമാരമംഗലസ്സു നീലകണ്ഠൻ നമ്പൂതിരിപ്പാട്, കെ. ഐ. വറുഗീസുമാപ്പിള മുതലായ അസ്മൽഗുണശംസികളുടെ നിൎബ്ബന്ധം നിമിത്തം ഒടുക്കം ഞാനതിനു ഭേദപ്പെടേണ്ടതായിത്തന്നെ വന്നു. എന്നാൽ അതൊന്നുകൊണ്ടും എന്റെ മനസ്സിനു ധൈൎയ്യവും സമാധാനവും മതിയാകാതെയിരുന്നതിനാൽ ഞാനൊരു കാൎയ്യംകൂടി ചെയ്തു.

പരീക്ഷാദിവസം അതിരാവിലെ ഞാൻ വയസ്കരെപ്പോയി എന്റെ ഗുരുനാഥനും ശിഷ്യവത്സലനും കരുണാനിധിയുമായിരുന്ന ആൎയ്യൻ നാരായണൻമൂസ്സ് അവൎകളുടെ അടുക്കൽ "ഇന്നത്തെ നാടകപരീക്ഷയിൽ ഞാനും ചേരണമെന്നു നീലകണ്ഠൻ നമ്പൂരിപ്പാട്ടും മററും നിൎബ്ബന്ധിക്കുന്നു. അത് ഏററവും ദുസ്സാധമായ ഒരു കാ

ശ്യമാകയാൽ എങ്ങിനെ വേണ്ടു എന്ന സംശയിക്കുന്നു” എന്നറിയിച്ചു. അപ്പോൾ അവിടുന്ന “ചേർന്നേസ്ഥാനം. വേണ്ടെന്ന വെക്കേണ്ട. സാധിച്ചുവെങ്കിൽ സാധിച്ചുവെന്ന വരുമല്ലൊ. ഇല്ലെങ്കിൽ അതിന്ന സക്കാർ ശിക്ഷയും മാറുമില്ലല്ലൊ” എന്നാണ് പറഞ്ഞത്. ഞാൻ പിന്നെയും “ഇപ്പോൾ കഥ എന്താണെന്നൊന്നും വെളിപ്പെട്ടിട്ടില്ലല്ലൊ. കഥ ഇന്നതെന്ന തൽസമയത്തു മാത്രമേ പറയുകയുള്ളു എന്നാണ് കേട്ടത്. അറിഞ്ഞുകൂടാത്ത കഥ വല്ലതുമാണെങ്കിലോ എന്നുള്ള വിചാരവുമുണ്ട്” എന്നറിയിച്ചു. അപ്പോൾ അവിടുന്ന പറഞ്ഞതു, “നാടകത്തിന്ന കഥയെക്കുറിച്ച് അത്രയൊന്നും വിചാരിക്കാനില്ല. പുരാണത്തിൽ പറഞ്ഞിട്ടുള്ളതിൽനിന്ന സ്വല്പം വല്ലതും ഭേദപ്പെട്ടുപോയാലും നാടകത്തിന് അതൊരു ദോഷമായി വരികയില്ല. യുക്തിക്കും രസത്തിനും ഭംഗം വരരുത്. കഥയുടെ പ്രധാനഭാഗങ്ങൾക്കും വ്യത്യാസം വരുത്താൻ പാടില്ല. രാമായണമാണെങ്കിൽ ശ്രീരാമൻ ചെന്ന മണ്ഡോദരിയെ മോഷ്ടിച്ചുകൊണ്ടുപോന്ന എന്നും രാവണൻ ചെന്ന ശ്രീരാമനെക്കൊന്നുവെന്നും മററുമായിപ്പോകരുത്. അത്രയൊക്കെ നോക്കാനുള്ളു. പുരാണകഥകളായിട്ടുള്ള നാടകങ്ങളിലെല്ലാം കഥയ്ക്കു പുരാണത്തിൽപ്പറഞ്ഞിട്ടുള്ളതിൽനിന്ന സ്വല്പമായ ഭേദഗതി കാണും” എന്നായിരുന്നു. ഇത്രയും കേട്ടപ്പോൾ എന്റെ മനസ്സിന്ന സ്വല്പം സമാധാനമുണ്ടായി. എന്ന മാത്രമല്ല, ഞാനും നാടകപരീക്ഷയിൽച്ചേരണമെന്നുതന്നെയാണ്, അവിടത്തെ അഭിപ്രായമെന്ന മനസ്സിലായതിനാൽ ആദ്യമുണ്ടായിരുന്ന പരിഭ്രമം സ്വല്പം കുറയുകയും ചെയ്തു. ഈ വസ്തുത ഞാൻ നാടകത്തിൽ പ്രകൃതാനുസാരേണ സൂചിപ്പിച്ചിട്ടുമുണ്ട്

എതെങ്കിലും ഞാൻ സമയത്തിന്ന സ്ഥലത്തെത്തുകയും പരീക്ഷയ്ക്കിരിക്കുകയും ചെയ്തു. അപ്പോഴും ഇതു നി

ശ്ചിതസമയംകൊണ്ടു തീൎത്തുകൊള്ളാമെന്നുള്ളധൈൎയ്യം എനിക്കു പൂൎണ്ണമായിട്ടുണ്ടായിരുന്നില്ല. ഈ പരീക്ഷയ്ക്കു് എന്നെക്കൂടാതെ മൂന്നുപേർ കൂടെയുണ്ടായിരുന്നു. അവരിൽ ഒരാൾ 'സരസദ്രുതകവികിരീടമണി'യായിരുന്ന കുഞ്ഞിക്കുട്ടൻ തമ്പുരാനായിരുന്നു എന്നുള്ളതു പറയണമെന്നില്ലല്ലോ. പരീക്ഷയുടെ സമയം കാലത്തു് ഒൻപതുമണി മുതൽ ഉച്ചതിരിഞ്ഞു രണ്ടുമണിവരെയായിരുന്നു. ഒൻപതുമണിയായപ്പോൾ കഥ 'ഗംഗാവതരണ'മാണെന്നു ഞങ്ങളെ അറിയിച്ചു. ഉടനേ ഞങ്ങൾ കൃത്യനിൎവ്വഹണത്തിനായി ആരംഭിക്കുകയും ചെയ്തു.

ഞങ്ങൾക്കു് ഓരോ എഴുത്തുകാരെയും നിയമിച്ചിരുന്നു. പരീക്ഷക്കു ചേൎന്നിരുന്നവരിൽ രണ്ടുപേർ ഒന്നുരണ്ടു മണിക്കൂർ കഴിഞ്ഞപ്പോൾ ഈ കാൎയ്യമസാദ്ധ്യമെന്നു തോന്നുകയാലോ എന്തോ എണീറ്റുപോയി. പിന്നെ തമ്പുരാനും ഞാനും ഞങ്ങളുടെ എഴുത്തുകാരും പരീക്ഷാധികൃതന്മാരും മാത്രം അവിടെ ശേഷിച്ചു. പലതവണ ഇപ്രകാരമുള്ള ദ്രുതകവിതകളിൽ ചേരുകയും നിശ്ചിതസമയംകൊണ്ടു നിശ്ചിതകൃതി ഉണ്ടാക്കിത്തീൎക്കുകയും ചെയ്തിട്ടുള്ള ആളായിരുന്നതിനാൽ തമ്പുരാനും, അന്നെല്ലാം തമ്പുരാന്റെ എഴുത്തുകാരനായിരുന്നതിനാൽ ആയാൾക്കും കൂസലില്ലായ്മയും ധൈൎയ്യവും ധാരാളമായിട്ടുണ്ടായിരുന്നു. പ്രത്യുത ഞാനും എന്റെ എഴുത്തുകാരനും ഇപ്രകാരമുള്ള സാഹസപ്രവൃത്തിക്കു് അതിനുമുൻപു് ഒരിക്കലും പോയിട്ടില്ലാത്തവരായിരുന്നതിനാൽ ഞങ്ങൾക്കു സാമാന്യത്തിലധികം പരിഭ്രമവുമുണ്ടായിരുന്നു. എങ്കിലും ഏകദേശം പന്ത്രണ്ടുമണിയായപ്പോഴേയ്ക്കും മൂന്നങ്കം ഉണ്ടാക്കിക്കഴിഞ്ഞതിനാൽ ഞങ്ങൾക്കും ഒരുവിധം സമാധാനമുണ്ടായിത്തുടങ്ങി.

രണ്ടുമണിയും എട്ടുമിനിട്ടുമായപ്പോഴേയ്ക്കും (അഞ്ചുമണിക്കൂറും എട്ടുമിനിട്ടും കൊണ്ടു) തമ്പുരാൻ നാടകം തീൎത്തുകൊടുത്തു. പിന്നെയും എനിക്കു് എഴു മിനിട്ടുകൂടി വേ

ങ്ങിവന്നു. രണ്ടേകാൽമണിക്ക് എന്റെ നാടകത്തിന്റെ ഭരതവാക്യവും എഴുതിക്കഴിഞ്ഞു. ഉടനേ ന്നും പരീക്ഷാധികാരികളെ ഏല്പിച്ചു. ഈ ചുരുങ്ങിയ സമയംകൊണ്ട് ഉണ്ടാക്കിത്തീർത്ത ഈ കൃതി അച്ചടിപ്പിച്ചു പുറത്താക്കാൻ യോഗ്യമല്ലെന്നു തോന്നുകയാൽ അതിന്നായി ഞാൻ ഇതുവരെ ഉദ്യമിക്കാതെയാണിരുന്നിരുന്നത്. അങ്ങിനെയായാൽപ്പോരെന്ന് എന്റെ ഗുണകാംക്ഷിയും പ്രിയമിത്രവുമായ വെള്ളാസ്സൽ നാരായണമേനോനവർകൾ ഇഷ്ടിട നിർബ്ബന്ധപൂർവ്വം പറയുകയാൽ മാത്രം ഞാനിതു പുറത്തെടുത്തു കൊടുത്തതാണ്. അഞ്ചേകാൽ മണിക്കൂറുകൊണ്ട് ഉണ്ടാക്കിത്തീർത്ത ഈ കൃതിയിൽ കണ്ടേക്കാവുന്ന സകല തെറ്റുകളും സജ്ജനങ്ങൾ സദയം ക്ഷമിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു. ഇതിങ്ങിനെ തീർന്നതു ഗുരുനാഥന്റെ അനുഗ്രഹവും ഈശ്വരാനുകൂല്യവും കൊണ്ടാണെന്നു മാത്രമേ ഞാൻ വിചാരിക്കുന്നുള്ളൂ.

എന്നു

ഗ്രന്ഥകർത്താവ്.

# ഗംഗാവതരണം

## ഭാഷാനാടകം

ഹരിഃ ശ്രീഗണപതയേ നമഃ

അവിഘ്നമസ്തു.

## ഒന്നാമങ്കം

ശൃംഗാരക്കാതലാം ശ്രീഗിരിജ മടിയിലു-
    ണ്ടെങ്കിലും ശങ്കയെന്ന്യേ
ഗംഗാദേവിക്കു പാൎക്കുന്നതിന്നു വിധുകലാ-
    ലംകൃതം തൻകപൎദ്ദം
തുംഗാമോദം കൊടുത്തീടിന നിഖിലജഗൽ-
    ക്ഷേമദൻ വാമദേവൻ
ഭംഗാപേതം ഭവാന്മാൎക്കരുളണമനിശം
    ഭാഗ്യസൌഭാഗ്യസൌഖ്യം. ൧

(നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്രധാരൻ—(മുൻപുറത്തു നോക്കിത്തൊഴുതുകൊണ്ടു്)

ഉള്ളിൽപ്പെരുത്തിവനെഴും പരിതാപമെല്ലാം
തള്ളിപ്പുറത്തു കളവാൻ കരുണാസമേതം
പള്ളിപ്പുറത്തു മരുവും പരദൈവതേ! തേ
പള്ളിപ്പദത്തളിരിണക്കു പണിഞ്ഞിടുന്നേൻ. ൨

(അണിയറയിലേക്കു നോക്കീട്ടു്)

    തോഷം വാച്ചു ജനങ്ങള-
ശേഷം വന്നിസ്സദസ്സിൽ മരുവുന്നു
    വേഷംകെട്ടി വെളിക്കു-
ന്മേഷം പൂണ്ടാഗമിക്ക നീയാൎയ്യേ! ൩

(നടി പ്രവേശിക്കുന്നു.)

നടി—ആൎയ്യ! ഇതാ ഞാൻ വന്നിരിക്കുന്നു. ഇനി ഇവിടെ എന്താണു് വേണ്ടതെന്നു കല്പിച്ചാലും.

സൂത്ര — ആര്യേ! ഭവതി ഈ സഭ കണ്ടില്ലേ?

ഭാഷാപോഷിണിയെന്നു നാമമിയലു-
ന്നോരീ സഭാമഹോത്സവം
ഘോഷായിട്ടു നടത്തിടുന്നതിനായേ!
വന്നത്ര സന്നദ്ധരായ്
തോഷാൽ മേവുമൊരീ മനുഷ്യരഖിലം
ദോഷജ്ഞരാണാകയാൽ
ദോഷാംശം കലരാതെയിന്നു കലയ-
മ്മത്തെ നടത്തിടണം. ൪

നടി — ശരിതന്നെ. എന്നാൽ ഇവിടെ ഏതു നാടകത്തെപ്രയോഗിച്ചാണ് ഈ സദസ്യരെസ്സന്തോഷിപ്പിക്കേണ്ടത്? അതു കൂടി ആര്യൻ കല്പിച്ചാലും.

സൂത്ര — അത് ഇന്നു രാവിലേതന്നെ സഭാവാസികളെല്ലാവരും കൂടി ആലോചിച്ചു തീർച്ചപ്പെടുത്തി അറിയിച്ചിട്ടുണ്ടല്ലൊ. ഭവതി അതറിഞ്ഞില്ലായിരിക്കമോ?

നടി — ഇല്ല.

സൂത്ര — എന്നാൽപ്പറയാം, കേട്ടോളൂ—

"തരമോടിഹ 'ഗംഗാവതരണം' നവനാടകം
പതുങ്ങാതെ മുദാ നിങ്ങളരങ്ങേററം കഴിക്കണം" ൫

എന്നാണ് സദസ്യരുടെ കല്പന.

നടി — "നവനാടകം" എന്നും "അരങ്ങേററം കഴിക്കണം" എന്നും പറഞ്ഞിരിക്കുന്നതുകൊണ്ട് ഈ നാടകം ഇയ്യിടെ ആരോ ഉണ്ടാക്കിയതാണെന്നും ഇത് ഇതിനു മുൻപ് ആരും അഭിനയിച്ചിട്ടില്ലെന്നും സ്പഷ്ടമാകുന്നു. അതിനാൽ ഇത് എപ്പോഴാണ് ആരുണ്ടാക്കിയതാണെന്നുകൂടി കേട്ടാൽ കൊള്ളാമെന്നുണ്ട്.

സൂത്ര — ഇത് ഈ സദസ്യരുടെ നിശ്ചയപ്രകാരം ഇന്നു പകൽ നടന്ന കവിതാവേഗപരീക്ഷയിൽ അഞ്ചുമണിക്കൂറ സമയംകൊണ്ടു കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയതാണ്.

നടി—അഞ്ചുമണിക്കൂറ സമയംകൊണ്ടോ? ആശ്ചര്യം തന്നെ. എന്നാൽ നാടകകഥ മാത്രമല്ല. നാടകരചനയും ഒരു ഭഗീരഥപ്രയത്നമായി. ആട്ടെ, ഈ നാടകം ഇന്നുണ്ടാക്കിയതാണെങ്കിൽ നമ്മുടെ വേഷക്കാരെല്ലാവരും ഇതു പഠിച്ചുകഴിഞ്ഞിരിക്കുമോ?

സൂത്ര—ഓഹോ. അവരെല്ലാവരും അവരവൎക്കു വേണ്ടുന്ന ഭാഗങ്ങൾ തോന്നിച്ചുകഴിഞ്ഞിരിക്കുന്നു.

നടി—എന്നാൽ ഞാനിനി ഇവിടെയിപ്പോൾ എന്താണു് വേണ്ടതു്?

സൂത്ര—ഭവതി ഇനി ഇവിടെയിപ്പോൾ വേണ്ടതു് ഈ ശിശിരൎത്തുവിനെ വൎണ്ണിച്ചു പാട്ടുകതന്നെയാണു്. ഇതാ നോക്കൂ, ഇപ്പോൾ—

ഊക്കാർന്ന മഞ്ഞിനിയലുന്നൊരു ശക്തിമൂലം
സീൽക്കാരമത്ര തുടരുന്നു ജനങ്ങളെല്ലാം
നീക്കാവതല്ല നിജപഞ്ചശരിക്കു മാരൻ
ലാക്കാക്കിടുന്നു നിഖിലാശയവും നിതാന്തം. ൩

നടി—ശരിതന്നെ (പാടുന്നു)

നെടിയൊരു ലവലികളാകും
നടികൾ മരുൽപൂൎണ്ണവേണുഗാനമൊടും
കൊടിയ ഹിമാനിലരംഗേ
നടനമിതാ ചെയ്തിടുന്നു നലമോടേ. ൪

(അണിയറയിൽ)

കപിലമാമുനിപുംഗവനേററവും
കുപിതനായ് മമ പൂൎവ്വപിതാക്കളേ
അപനയം നിജകോപമഹാഗ്നിയിൽ—
സ്സപദി ചുട്ടതെനിക്കിഹ സഹ്യമോ? ൫

സൂത്ര—(കേട്ടതായി നടിച്ചിട്ടു്) ഇതു ഭഗീരഥമഹാരാജാവു തന്റെ മന്ത്രിയോടു പറയുന്നതാണു്. ഇനി വേണ്ടുന്ന കാൎയ്യങ്ങൾ നടത്തുന്നതിന്നായി നമുക്കും പോവുക തന്നെ. [രണ്ടുപേരും പോയി.

പ്രസ്താവന കഴിഞ്ഞു.

## ഒന്നാമങ്കം

(അനന്തരം ഭഗീരഥമഹാരാജാവും മന്ത്രിയും പ്രവേശിക്കുന്നു)

മഹാരാജാവ് — കപിലമാമുനിപുംഗവനേററവും
കുപിതനായ് മമ പൂർവ്വപിതാക്കളേ
അപനയം നിജകോപമഹാഗ്നിയിൽ-
സ്സപദി ചുട്ടതെനിക്കിഹ സഹ്യമോ?

മന്ത്രി — അതിന്നിനി എന്തു ചെയ്യണമെന്നാണ് അവിടുന്നു വിചാരിക്കുന്നത്?

മഹാ — ഒന്നും തീർച്ചയാക്കിയില്ല. നമ്മുടെ കുലഗുരുവായിരിക്കുന്ന ആ മഹാമുനിശ്രേഷ്ഠനുമായി ആലോചിച്ച് അദ്ദേഹത്തിന്റെ അഭിപ്രായംപോലെ ചെയ്യാമെന്നാണ് ഞാൻ വിചാരിക്കുന്നത്.

മന്ത്രി — എന്നാലിനി അദ്ദേഹത്തെക്കാണുന്നതിന്ന് ആശ്രമത്തിങ്കലേയ്ക്കു പോകണമല്ലോ.

മഹാ — അതു വേണ്ട; അദ്ദേഹമിവിടെയെഴുന്നള്ളി ഉണിവാടത്തിൽത്താമസിക്കുന്നുണ്ട്.

മന്ത്രി — അതുണ്ടോ? അതു ഞാനറിഞ്ഞില്ല. അദ്ദേഹം എപ്പോഴാണ് ഇവിടെ എഴുന്നള്ളിയത്?

മഹാ — ഇന്നലെ വൈകുന്നേരം. ഇപ്പോൾ ഇങ്ങോട്ടെഴുന്നള്ളും.

മന്ത്രി — അതേതെങ്കിലും ഭാഗ്യമായി. കുലഗുരുവരയ അദ്ദേഹത്തിന്റെ അഭിപ്രായംപോലെ പ്രവർത്തിച്ചുകൊണ്ടാൽ തരക്കേടൊന്നും സംഭവിക്കുകയില്ല. സകലകാര്യങ്ങളിലും ഗുരുത്വമാണല്ലോ പ്രധാനമായി വേണ്ടത്.

ഗുരുത്വമുള്ളോരു നിനപ്പതെല്ലാം
കരസ്ഥമായ്വന്നിടുമില്ല വാദം
കരുത്തനും നാസ്തിയതെന്നുവന്നാൽ
കുരുത്തിടും താപമൊടുക്കമേററം.

മഹാ—അതു ശരിയാണ്.

വിശ്വമിതിങ്കൽഗ്ഗുരുതാ–
നീശ്വരനാക്കും വിവാദമില്ലേതും
നിശ്ചയമീ വിശ്വാസാൽ
നിശ്ചലമുണ്ടാം ഗുണങ്ങളതിമാത്രം. ൧

(അണിയറയിൽ)

മഹാരാജാവ് ആസ്ഥാനമണ്ഡപത്തിൽത്തന്നെയില്ലേ?
ഉണ്ട്. ഇതിലേ എഴുന്നള്ളാം.

മഹാ— (കേട്ടിട്ട്) ഓ ഗുരുനാഥനെഴുന്നള്ളിത്തുടങ്ങി.

(അനന്തരം ഒരു ഹരിക്കാരനേല്പുരസ്സരിച്ച വസിഷ്ഠമഹർഷി പ്രവേശിക്കുന്നു.)

വസി—മഹാരാജാവ് ആസ്ഥാനമണ്ഡപത്തിൽത്തന്നെയില്ലേ?

ഹരി—ഉണ്ട്. ഇതിലേ എഴുന്നള്ളാം. (എന്നു വഴികാട്ടുന്നു)

(രാജാവും മന്ത്രിയും എണീറ്റുനില്ക്കുന്നു.)

(മഹർഷി ഹരിക്കാരനോടുകൂടി അടുത്തുചെല്ലുന്നു.)

മഹാ—(ആസനസൽക്കാരംചെയ്തു മഹർഷിയെ ഇരുത്തീട്ട്) അല്ലയോ ഭഗവാനേ!

സങ്കടഹരമാം താവൽപദ–
പങ്കജയുഗ്മം ഭഗീരഥാഖ്യനിവൻ
പങ്കജഭവസുത! ചിത്താ–
തങ്കമിതൊഴിവാൻ തൊഴുന്നിതതിഭക്ത്യാ. ൨

വസി—സർവ്വാഭീഷ്ടങ്ങളും സിദ്ധിക്കട്ടെ. (എന്നനുഗ്രഹിച്ചിട്ട്) നിങ്ങളും ഇരിക്കുക.

(രാജാവും മന്ത്രിയും ഇരിക്കുന്നു)

മഹാ—(ഹരിക്കാരനെ നോക്കി,) തനിക്കിപ്പോൾ പോകാം. ഇനി വിളിക്കുമ്പോൾ വന്നാൽ മതി.

ഹരി—കല്പനപോലെ [എന്നു പോയി.

വസി—മഹാരാജാവിന്റെ വാക്കുകൊണ്ടും മുഖഭാവം കൊണ്ടും എന്തോ വലുതായിരിക്കുന്ന ഒരു സങ്കടം നേരിട്ടിട്ടുണ്ടെന്നു സ്പഷ്ടമാകുന്നുണ്ട്. എന്താണത്?

മഹാ—അല്ലയോ ഭഗവാനേ! പിതൃക്കൾക്കു ഗതിവരാതെ അവർ നരകത്തിൽപ്പതിച്ചുപോയാൽ വംശനാശംകൂടി വന്നുചേരുമല്ലൊ. അതു വിചാരിച്ചിട്ടുള്ള സങ്കടമാണ് എനിക്കു ദുസ്സഹമായിത്തീൎന്നിരിക്കുന്നത്. എന്റെ പിതാമഹന്മാൎക്കു സംഭവിച്ച ആപത്തിനെക്കുറിച്ചു ഞാൻ കേട്ടിട്ടുള്ളതിലധികം അവിടുന്നറിഞ്ഞിരിക്കുമല്ലൊ.

വസി—ഞാൻ എതാണ്ടൊക്കെ അറിഞ്ഞിട്ടുണ്ട്. അത്രേയുള്ളു. എനിക്കറിവുള്ളിടത്തോളം സംഗതികൾ ഞാൻ പറയാം; കേട്ടോളു. ഭവാന്റെ പ്രപിതാമഹനായിരുന്ന സഗരമഹാരാജാവ് ഒരശ്വമേധം നടത്താനായി നിശ്ചയിക്കുകയും അതിനായി ഭൂപ്രദക്ഷിണം ചെയ്യിക്കാൻ കൊണ്ടുപോയ കുതിരയെ ദേവേന്ദ്രൻ ഉപായത്തിൽ കൈവശപ്പെടുത്തി, പാതാളത്തിൽ തപസ്സുചെയ്തുകൊണ്ടിരുന്ന കപിലാചാൎയ്യരുടെ അടുക്കൽക്കൊണ്ടുപോയി കെട്ടിനിൎത്തിട്ടുപോവുകയും കുതിരയെക്കാണാതെയായപ്പോൾ സഗരപുത്രന്മാരായ ഭവൽപിതാമഹന്മാർ അറുപതിനായിരം പേരുംകൂടി അന്വേഷിച്ചു പുറപ്പെടുകയും ഭൂലോകത്തിലെങ്ങും കണ്ടുകിട്ടായ്കയാൽ അവർ ഭൂമി കുഴിച്ചു പാതാളത്തിൽ ചെല്ലുകയും അവിടെ സമാധിയിലിരുന്നിരുന്ന കപിലമഹൎഷിയുടെ അടുക്കൽ കുതിര നില്ക്കുന്നതു കണ്ടിട്ടു കുതിരയെ മോഷ്ടിച്ചത് ആ മഹൎഷിയാണെന്നു വിചാരിച്ച് അവർ ആ മഹൎഷിയെ ഉപദ്രവിക്കുകയും അദ്ദേഹത്തിന്റെ കോപാഗ്നിക്കിരയായി, അവർ അറുപതിനായിരം പേരും ഭസ്മാവശേഷന്മാരായിത്തീരുകയും ചെയ്തു. ഇപ്ര

കാരം തന്റെ പിതാമഹന്മാർ പാറിയ നാശമായിരിക്കുമെല്ലോ മഹാരാജാവിന്റെ സങ്കടത്തിനുള്ള കാരണം.

മഹാ—അതെ, അതുതന്നെയാണ്. അനന്തരം എന്റെ സാക്ഷാൽ പിതാമഹനായിരുന്ന അംശുമാൻ എന്ന മഹാരാജാവു പോയി കപിലമഹർഷിയെക്കണ്ടു വന്ദിച്ചു സങ്കടമറിയിക്കുകയാൽ സന്തുഷ്ടനായിത്തീൎന്ന ആ തപോധനൻ "എന്റെ കോപാഗ്നിയാൽ ദഗ്ദ്ധരായവരുടെ ശവഭസ്മത്തെ ആകാശഗംഗയെ കൊണ്ടുവന്നു സ്പൎശിച്ചാൽ അവൎക്ക് അറുപതിനായിരം പേൎക്കും ഉടനേ സ്വൎഗ്ഗപ്രാപ്തി സിദ്ധിക്കും. പിന്നെ അവൎക്ക് ഒരിക്കലും നരകദുഃഖം അനുഭവിക്കേണ്ടതായി വരികയുമില്ല" എന്നു സദയം അരുളിച്ചെയ്തു. ഈ അനുഗ്രഹം ലഭിച്ചതിന്റെ ശേഷം എന്റെ പിതാമഹൻ പോയി ഗംഗയെ പ്രസാദിപ്പിച്ചു കൊണ്ടുവരാനായി വളരെക്കാലം തപസ്സുചെയ്തു. അങ്ങിനെ തപസ്സുചെയ്തുതന്നെ അദ്ദേഹത്തിന്റെ കാലം കഴിഞ്ഞു.

മന്ത്രി—ഈ മഹാരാജാവിന്റെ പിതാവായിരുന്ന ദിലീപമഹാരാജാവും ഈ കാൎയ്യത്തിനായി തപസ്സുചെയ്തുതന്നെയാണ് തന്റെ കാലം കഴിച്ചത്.

വസി—അതെയതെ, ആ രണ്ടു മഹാരാജാക്കന്മാരും ഈ കാൎയ്യത്തിനായി വളരെ ക്ലേശിച്ച് തപസ്സുചെയ്കയുണ്ടായി. ഫലസിദ്ധി ഉണ്ടായില്ല എന്നേ ഉള്ളൂ.

മഹാ—പിന്നെ അവർ കഷ്ടപ്പെട്ടതുകൊണ്ടെന്തു വിശേഷം? അല്ലയോ ഭഗവൻ!

ഭൂപാലരെന്നുടെ പിതാമഹരാ മുനീന്ദ്ര-
കോപാഗ്നിയിൽസ്സപദി വീണു ദഹിക്കമൂലം
ആപാദചൂഡമെരിയും നരകാഗ്നിപേൎക്കും
താപാൎത്തിയോൎത്തുരുകിടുന്നു മദീയചിത്തം. ൮

വസി—അല്ലയോ മഹാരാജാവേ!

പാകത്തിലങ്ങിനെ ഭവാൻ്റെ പിതാമഹന്മാർ
നാകത്തിലാകുവതിനുള്ളൊരു നല്ല മാർഗ്ഗം
ആകെത്തെളിഞ്ഞു കപിലൻ മുനി ചൊല്ലി, പിന്നെ-
ശ്ശോകത്തിലെന്തിനു ഭവാൻ മുഴുകുന്നു? ധീമൻ! ൧

മഹാ—മാർഗ്ഗം പറഞ്ഞിട്ടുണ്ടെങ്കിലും അതത്ര എളുപ്പമായിട്ടുള്ളതല്ലല്ലോ.

വസി—എളുപ്പമായിട്ടുള്ളതല്ലെങ്കിലും എത്താൻ പ്രയാസമുള്ളതുമല്ല. അതിനാൽ ഇനി അതിനായിട്ടുത്സാഹിക്കുകയാണ് വേണ്ടത്.

ഉത്സാഹിയായ പുരുഷന്നിഹ കാര്യമൊന്നും
ദുസ്സാധമായി വരികില്ലതിനില്ല വാദം
നത്സാഗരം ബത! മഥിച്ചു സുരാസുരന്മാർ
സത്സാരമാന്ന സുധയാശു ലഭിച്ചതില്ലേ? ൨

മന്ത്രി.—അവിടുന്നരുളിച്ചെയ്തതു പ്രവാസ്തവമാണ്; "ഉത്സാഹീ ലഭതേ കാര്യം" എന്നാണല്ലോ.

വസി—ഉത്സാഹിക്കാതെ ഒരു കാര്യവും സാധിക്കയില്ല.

"ഉദ്യമേന ഹി സിദ്ധ്യന്തി കാര്യാണി ന മനോരഥൈഃ
നഹി സുപ്തസ്യ സിംഹസ്യ പ്രവിശന്തി മുഖേ ഗജാഃ"

എന്നാണല്ലോ പ്രമാണം. അതിനാൽ ഉത്സാഹിച്ചാൽ മഹാരാജാവു നിശ്ചയമായി ഈ കാര്യം സാധിക്കും.

മഹാ—അവിടുത്തെ അനുഗ്രഹമുണ്ടെങ്കിൽ അസാദ്ധ്യമായിട്ടുള്ളതും സാദ്ധ്യമായിത്തീരുമെന്നാണ് എൻ്റെ വിശ്വാസം. അതിനാൽ ഞാനിനി എന്തൊക്കെയാണ് വേണ്ടതെന്നുകൂടി അവിടുന്നരുളിച്ചെയ്യണം.

വസി—അതൊക്കെ ഞാൻ പറഞ്ഞുതരാം. കേട്ടോളൂ.

മഹാ—ഇതാ ഞാൻ അവഹിതനായിത്തന്നെയിരിക്കുന്നു.

വസി—ഗംഗയുടെ ഉത്ഭവം ഹിമവാങ്കൽനിന്നാകയാൽ പിതൃസ്ഥാനം അദ്ദേഹത്തിന്നാണല്ലൊ. അതിനാൽ ആദ്യംതന്നെ ആ ഗിരീശ്വരനെസ്സന്തോഷിപ്പിച്ചു ഗംഗയെ വിട്ടുതരുന്നതിനപേക്ഷിക്കണം. അദ്ദേഹം അനുവദിച്ചുകഴിഞ്ഞാൽപ്പിന്നെ സുരാധിപനായിരിക്കുന്ന മഹേന്ദ്രനെസ്സന്തോഷിപ്പിക്കണം.

മന്ത്രി—ശരി തന്നെ. ഇപ്പോഴും ഗംഗയുടെ മേലധികാരം വഹിക്കുന്നതു മഹേന്ദ്രനാണല്ലൊ.

മഹാ—അതുകൊണ്ടാണല്ലൊ ഗംഗയെ സുരഗംഗയെന്നും ആകാശഗംഗയെന്നും മററുംകൂടി പറയുന്നത്.

വസി—ഇന്ദ്രനെയും പ്രസാദിപ്പിച്ച് അനുവാദം വാങ്ങിക്കഴിഞ്ഞാൽപ്പിന്നെ ശ്രീപരമേശ്വരനെസ്സന്തോഷിപ്പിക്കണം.

മന്ത്രി—ശരിതന്നെ. ഗംഗ ഒടുക്കം ചെന്നുചേർന്നിരിക്കുന്നത് അവിടെയാണല്ലൊ.

മഹാ—എന്നു മാത്രമല്ല, ഭഗവാൻ ശ്രീപരമേശ്വരൻ ഗംഗയെ സദാ ശിരസ്സിൽ വഹിച്ചുകൊണ്ടാണല്ലൊ ഇരിക്കുന്നത്. അതിനാൽ അദ്ദേഹത്തെ പ്രസാദിപ്പിച്ച് അനുവാദം വാങ്ങുകയെന്നുള്ളത് അവശ്യം വേണ്ടതാണ്.

വസി—അതുകൊണ്ടും മതിയായില്ല. അവരൊക്കെ അനുവദിച്ചാലും ഗംഗ സമ്മതിക്കാതെ കാര്യം നടക്കുമോ?

മന്ത്രി—അതില്ല; അതുകൊണ്ടു ഗംഗയെയും സേവിച്ചു പ്രസാദിപ്പിച്ചു കൂടെപ്പോരുന്നതിനു സമ്മതിപ്പിക്കണം, അല്ലേ?

വസി—അതെ. അതിനാൽ അല്ലയോ മഹാരാജാവേ!

ഹിമാദ്രിയും വജ്രിയുമത്രയല്ലി-
ന്നുമാധവൻ ശ്രീശിവനും വിശേഷാൽ

ക്രമാൽ പ്രസാദിക്കിലുമങ്ങൊട്ടക്കം
സമാശ്രയിച്ചീട്ടുക ഗംഗയേയും. ൭

മന്ത്രി—ആകപ്പാടെ ഇത് ഏററവും കൃച്ഛ്രസാദ്ധ്യമായ ഒരു കാര്യംതന്നെയാണ്.

വസി—അതെ; അതിന്നു സംശയമില്ല. അതുകൊണ്ടാണല്ലൊ മുൻപു രണ്ടു മഹാരാജാക്കന്മാർ ശ്രമിച്ചിട്ടു സാധിക്കാഞ്ഞതു്. എങ്കിലും അസാദ്ധ്യമല്ല.

മഹാ—അഥവാ അസാദ്ധ്യംതന്നെയായിരുന്നാലും—

സൽഗുണവാരിധിയാകും
മൽഗുരുവെങ്കൽക്കനിഞ്ഞിടുന്നാകിൽ
ദുർഘടമാകാ കാര്യം
മൽക്കരഗതമാം വിവാദമില്ലേതും. ൮

വസി—അല്ലയോ മഹാരാജാവേ! ഭവാൻ ഒട്ടും സംശയിക്കേണ്ട.

ഈശ്വരസാഹായ്യാൽബ്ഭൂ-
മീശ്വര! സർവ്വം മനോഭിലാഷം തേ
നിശ്ചയമിഹ സിദ്ധിക്കും
നിശ്ചഞ്ചലകീർത്തിയും വളർന്നീടും. ൯

മഹാ—ഈ അനുഗ്രഹമുള്ളപ്പോൾ എനിക്ക് എന്താണ് അസാദ്ധ്യമായിട്ടുള്ളതു്? (മന്ത്രിയേനോക്കീട്ടു്) എന്നാൽ ഞാൻ ഇന്നുതന്നെ പുറപ്പെടണമെന്നാണ് വിചാരിക്കുന്നതു്. നമ്മുടെ രാജ്യകാര്യങ്ങളെല്ലാം ഞാൻ മടങ്ങിവരുന്നതുവരെ താൻ ശരിയായി നടത്തിക്കൊള്ളണം.

എന്താകിലും സചിവ! മൽപ്രജകൾക്കു ചിത്തേ
സന്താപമേതുമുളവാകരുതൊന്നുകൊണ്ടും
ചെന്താമരാക്ഷനഖിലേശ്വരനാശ്രിതശ്രീ-
സന്താനശാഖി സകലം ശുഭമാക്കിടട്ടെ. ൧൦

മന്ത്രി — അല്ലയോ മഹാരാജഗുരുവേ! അവിടുത്തെ കൃപയുള്ളതുകൊണ്ടു യാതൊരു വിഘ്നവും സങ്കടത്തിനും ഇടയാകാതെ ഇവിടെ സകലകാര്യങ്ങളും ഞാൻ യഥായോഗ്യം നടത്തിക്കൊള്ളാം.

"ഇങ്ങി ഞാനില്ലാഞ്ഞാൽ —
ഭൃംഗിയിലാമോ മുറയ്ക്കു കാര്യങ്ങൾ?"
ഇങ്ങിനെയുള്ളൊരു നിനവാൽ
മങ്ങിമയങ്ങിക്കഴങ്ങിടേണ്ട ഭവാൻ. ൧൧

(അണിയറയിൽ)

നേരം നട്ടുച്ചയായീ നളിനനിവഹമാ —
നാളമെല്ലാം വിരിഞ്ഞു
സൈ്വരം തേനുണ്ട വണ്ടിൻനിര കമലിനിയേ
വിട്ടു വേഗം പിരിഞ്ഞു
ചാരം പാദങ്ങൾ പൊള്ളിപ്പെരുകിടുമഴലാൽ —
പ്പാന്ഥലോകം വലഞ്ഞു
ഘോരം താപം പൊറാഞ്ഞീപ്പശുനിര തണലാ —
ത്താകവേ വന്നണഞ്ഞു. ൧൨

വസി — (കേട്ടിട്ട്) ഓ! വൈതാളികന്മാർ മദ്ധ്യാഹ്നത്തെ അറിയിക്കുന്നു. നമുക്കിനി മാദ്ധ്യന്ദിനത്തിനായ പോകാം.

മഹാ — അങ്ങിനെ തന്നെ.

(എല്ലാവരും പോയി)

ഒന്നാമങ്കം കഴിഞ്ഞു.

---

## രണ്ടാമങ്കം

### പൂർവ്വരംഗം

(ചിത്രരഥൻ എന്ന ഗന്ധർവ്വൻ പ്രവേശിക്കുന്നു)

ചിത്രരഥൻ — (മുൻപുറത്തു നോക്കീട്ട് ഉറക്കെ) ഹേ! ഹേ! ആപ്പോകുന്നതാരാണ്? ഇതിലേ വരു.

(അനന്തരം മിത്രാവസു എന്ന ഗന്ധർവ്വൻ പ്രവേശിക്കുന്നു)

ചിത്ര—(കണ്ടിട്ട്) ഹേ! മിത്രാവസുവോ? താനിപ്പോൾ എവിടെനിന്നാണ് വരുന്നത്? ഇയ്യിടെ ഈ ദിക്കിലെങ്ങും കാണാറില്ലല്ലൊ. ഇതുവരെ എവിടെയായിരുന്നു?

മിത്രാ—ഞാൻ കുറച്ചുകാലമായിട്ടു ഹിമാലയത്തിങ്കലായിരുന്നു. ഇപ്പോൾ വരുന്നതും അവിടെനിന്നുതന്നെ. ഇവിടെ വിശേഷമൊന്നുമില്ലല്ലൊ? നമ്മുടെ സ്വാമി മഹേന്ദ്രൻ ഇവിടെത്തന്നെയില്ലേ?

ചിത്ര—ഇവിടെത്തന്നെയുണ്ട്. ഇവിടെ വലിയ വിശേഷമൊന്നുമില്ല. എങ്കിലും സ്വല്പമില്ലെന്നുമില്ല.

മിത്രാ—അതെന്താണ്?

ചിത്ര—സൂര്യവംശസംഭൂതനായ ഭഗീരഥമഹാരാജാവു നമ്മുടെ സ്വാമിയേക്കാണാൻ ഇവിടെ വന്നിട്ടുണ്ട്.

മിത്രാ—ശരി. അദ്ദേഹം ഇവിടെ വന്നിട്ടു കാര്യം വല്ലതും സാധിച്ചുവോ? അതറിയാനായിട്ടാണ് ഞാനിപ്പോൾ ബദ്ധപ്പെട്ട് ഇങ്ങോട്ടു വന്നത്. അദ്ദേഹം ഹിമാലയത്തിങ്കൽനിന്ന് ഇങ്ങോട്ടു പോന്നിട്ടു പിന്നത്തെക്കഥയൊന്നുമറിഞ്ഞില്ല.

ചിത്ര—അദ്ദേഹം ഹിമാലയത്തിങ്കൽനിന്നാണോ ഇങ്ങോട്ടു പോന്നത്?

മിത്രാ—അതെ.

ചിത്ര—ഇദ്ദേഹമെന്തിനാണ് ഇങ്ങിനെ അലഞ്ഞു നടക്കുന്നത്?

മിത്രാ—ഹേ! അതു താനറിഞ്ഞില്ലേ?

ചിത്ര—ഇല്ലല്ലൊ.

മിത്രാ—എന്നാൽപ്പറയാം കേട്ടോളു. ഇദ്ദേഹത്തിന്റെ പിതാമഹന്മാരായ സഗരപുത്രന്മാർ അറുപതിനായിരം പേരും കപിലകോപാഗ്നിയിൽപ്പെട്ടു ഭസ്മാവശേഷന്മാ

രായിരിക്കുന്നു. അവക്കു സല്ഗ്ഗതിയുണ്ടാകുന്നതിനു ഗംഗയെ ഭൂമിയിങ്കൽ കൊണ്ടുപോകണം. അതിനാണു് അദ്ദേഹം ശ്രമിച്ചുനടക്കുന്നതു്.

ചിത്ര—ശരി; ഇപ്പോഠം മനസ്സിലായി. ആകട്ടെ, അദ്ദേഹം ഹിമാലയത്തിങ്കൽ വന്നിട്ടെന്തായി?

മിത്രാ—ഒന്നുമായില്ല.

ഭ്രമം സവ്വം വിട്ടുഠംഭൃതിയൊടു മഹാ-
നിന്ദ്രിയഗണേ
ശമം ചേത്തുംകൊണ്ടുൽക്കടതരതപം
ചെയ്തു സുചിരം
ഹിമം പെയ്യുന്നോരാ'ശ്ശിഖരിണി' മുദം
ചേൎപ്പതിനലം
ശ്രമം ചെയ്തിട്ടും തെല്ലൊരുഫലമുദി-
ച്ചില്ലതിലഹോ! ൧

ചിത്ര—അതു കഷ്ടമായിപ്പോയി. ആ മഹാരാജാവു വളരെക്കാലം തപസ്സുചെയ്തിട്ടും ആ ഗിരീശ്വരൻ പ്രസാദിച്ചില്ലെന്നോ?

മിത്രാ—എന്നു പറയാൻ പാടില്ല. ആ പവ്വതരാജാവു സസന്തോഷം പ്രത്യക്ഷമായി മഹാരാജാവിന്റെ അടുക്കൽച്ചെല്ലുകയും മഹാരാജാവു തന്റെ ആഗ്രഹത്തെ അവിടെ അറിയിക്കുകയും ചെയ്തു.

ചിത്ര—എന്നിട്ടോ?

മിത്രാ—എന്നിട്ടു് ആ പവ്വതരാജാവു് അദ്ദേഹത്തോടു പറഞ്ഞതു്—

എന്നിൽനിന്നിഹ ഭവിച്ച ഗംഗ പ-
ണ്ടെന്നിരിക്കിലുമെനിക്കു പാക്കുകിൽ
മന്നിലേക്കുടനയച്ചു ഭൂപ! തേ
തന്നിടാനൊരവകാശമില്ലെടോ! ൨

എന്തുകൊണ്ടെന്നാൽ—

അധികാരമൊഴിഞ്ഞു ഗംഗയേ ഞാൻ
വിധിപോലേകി സുരേശ്വരന്നു പാണ്ടേ
സുധിയായ ഭവാൻ സുരേശസൽസ-
ന്നിധിയിൽച്ചെന്നറിയിക്ക കാര്യമെല്ലാം. ൩൨

എന്നാണ്.

ചിത്ര—ഇതു ന്യായംതന്നെ.

കടുത്ത രോദാലൊരുവന്നു മുന്നം
കൊടുത്ത തൻപുത്രിയെയസ്സുശങ്കം
എടുത്തു പിന്നിടപരൻെറ പാട്ടിൽ-
പ്പെടുത്തുമോ സൽഗ്ഗുണരാം പിതാക്കൾ? ൩൩

മിത്രാ—ആട്ടെ, അദ്ദേഹം ഇവിടെ വന്നിട്ടെന്തായിയെന്നു പറയു.

ചിത്ര—ഇവിടെ വന്നിട്ടും കാര്യമൊന്നുമായില്ലെന്നു ഞാൻ പറഞ്ഞില്ലേ?

ദിനേശ'വംശസ്ഥ'മണിപ്രദീപമാം
ജനേശ്വരൻ ഘോരതപസ്സൊടങ്ങിനെ
അനേകനാളായ് നിജഹൃത്തിലീ വൃഷാ-
വിനേ സ്മരിച്ചിങ്ങമരുന്നു സുസ്ഥിരൻ. ൩൪

മിത്രാ—എന്നിട്ടു നമ്മുടെ സ്വാമി പ്രസാദിക്കാത്തതെന്താണ്?

ചിത്ര—സ്വാമി ഏററവും സന്തുഷ്ടനായിരിക്കകയാണ്.

മിത്രാ—എന്നിട്ടെന്താണ് മഹാരാജാവിൻെറ അപേക്ഷയെ നിറവേററാത്തത്?

ചിത്ര—അതിനു സ്വല്പമൊരു പ്രതിബന്ധം നേരിട്ടിരിക്കുന്നു.

മിത്രാ—അതെന്താണ്?

ചിത്ര—അതു പറയാം.

"കളിച്ചിടണം ദേവകൾക്കത്രെ, നീന്തി-
ക്കളിച്ചിടണം സ്വർവ്വധൂക്കൾക്കമെല്ലാം

ജ്വലിച്ചാകെ മിന്നുന്ന ഗംഗാപ്രവാഹം
നിലച്ചാലിതെല്ലാം കുഴപ്പത്തിലാകും" ൯
എന്നു ശചീദേവി വഴക്കു തുടങ്ങിയിരിക്കുന്നു.

മിത്രാ—എന്നാൽ മഹാരാജാവിന്റെ കാൎയ്യം പൂജ്യംതന്നെ. ദേവി പറയുന്നതു വാസ്തവമാണല്ലൊ. എന്നു മാത്രമല്ല—

ആൎയ്യാശയനാമിന്ദ്രൻ
വീൎയ്യാംബുധി താൻ നിനച്ചിലെന്നാലും
ഭാൎയ്യാശയമതിലെന്നും
ഭൎത്ത്രാമോദം വരുത്തുവാനോൎക്കും. ൰

ചിത്ര—അതൊക്കെ ശരിതന്നെ. എങ്കിലും—

സൂൎയ്യാന്വയമണി നൃപനും
വീൎയ്യാംബുധിയാണെന്നും നിനയ്ക്കേണം
ആൎയ്യാശയനോൎത്താരാ—
ക്കാൎയ്യം ഫലിയാതൊഴിച്ചുടൻ പോരമോ? ൰൧

മിത്രാ—എന്തെങ്കിലും നമുക്കു സ്വാമിയുടെ അടുക്കൽച്ചെന്നു കൂടാം. എന്തെല്ലാമാണു് നടക്കുന്നതെന്നു് ഇപ്പോളറിയാമല്ലൊ.

ചിത്ര—അങ്ങിനെതന്നെ

(രണ്ടുപേരും പോയി.)

പൂൎവ്വാംഗം കഴിഞ്ഞു.

## രണ്ടാമങ്കം

(അനന്തരം ശചീദേവിയോടുകൂടി മഹേന്ദ്രൻ പ്രവേശിക്കുന്നു.)

ശചി—ആൎയ്യപുത്രനെന്താണു് നിശ്ചയിച്ചതു്? ഗംഗയെ ആ രാജാവിനു കൊടുത്തയയ്ക്കണമെന്നുതന്നെയാണോ?

മഹേന്ദ്രൻ—അങ്ങിനെ തീൎച്ചയാക്കീട്ടില്ല. എങ്കിലും ആ മഹാരാജാവിനു് ഇച്ഛാഭംഗം വരുത്തിപ്പറഞ്ഞയയ്ക്കാൻ പാടില്ലെന്നും വിചാരിക്കുന്നുണ്ടു്.

ശിഷ്ടജനം യാചിച്ചാ-
ലിഷ്ടമതേകാതയപ്പതിന്നാര്യേ!
വിഷ്ടപമിതിലേവർക്കും
കഷ്ടന്താൻ കാതരാക്ഷി! മമ കാന്തേ! ൧

ശചി—അതു ശരിതന്നെ എങ്കിലും—

"മാനഭ്രമംകൊണ്ടഖിലർക്കുമെല്ലാ-
മൂനം വരുത്താതെ കൊടുക്കിലെന്നും
സ്ഥാനത്തിരിപ്പാൻ കഴിയാതൊടുക്കം
മാനക്ഷയം വന്നുഭവിക്കുമാർക്കും" ൨

എന്നും ഒരു പക്ഷമുണ്ടല്ലോ.

മഹേന്ദ്രൻ—അതും ശരിതന്നെ. അതിനാലിവിടെ നമുക്കു നഷ്ടപ്പാടും മഹാരാജാവിന് ഇഷ്ടക്കേടും വരാതെ കഴിക്കണമെന്നാണ് ഞാൻ വിചാരിക്കുന്നത്.

ശചി—അതു സാധിക്കുമോ?

ഗംഗയെയങ്ങു കൊടുത്താൽ
തുംഗമതേ! വന്നുചേരുമിഹ നഷ്ടം
ഇംഗിതമേകാഞ്ഞാൽ നൃപ-
പുംഗവനുണ്ടാം വിഷാദമതിമാത്രം. ൩

പിന്നെയെങ്ങിനെയാണ് ഇതു രണ്ടുംകൂടാതെ സാധിക്കുന്നത്?

മഹേന്ദ്രൻ—പ്രിയേ! അതെങ്ങിനെയാണ് സാധിക്കുന്നതെന്ന് ഇപ്പോൾ പറയാൻ പ്രയാസമാണ്. കാര്യം കഴിയുമ്പോൾ ഭവതിക്കും അറിയാറാകും.

എനിക്കു സർവ്വത്തിനുമിങ്ങുപായം
നിനയ്ക്കുമന്നേരമുദിക്കുമുള്ളിൽ
മനക്കരുത്തിൽസ്ഥിതിയെന്ന ബോധം
നിനക്കുമുണ്ടാമിദമല്പമോർത്താൽ. ൪

ശചി—ശരിതന്നെ. ഇതിവിടെ പലപ്പോഴും അനുഭവപ്പെട്ടിട്ടുള്ളതാണല്ലോ. എന്നുമാത്രമല്ല—

“ദുഷ്കരകാൎയ്യത്തിലുമി-
ങ്ങൾക്കടബുദ്ധിപ്രഭാവമുള്ള പുമാൻ
തക്കം പാൎത്തു നിനച്ചാൽ-
ത്തക്കം കൂടാതുദിച്ചിടും മാൎഗ്ഗം” ൭

എന്നുള്ളതു് പ്രസിദ്ധവുമാണല്ലൊ. എങ്കിലും അടുത്തുകൂടി വരുമ്പോൾ ഔദാൎയ്യാധിക്യംനിമിത്തം ആൎയ്യപുത്രൻ സ്വാൎത്ഥപ്രതിപത്തി വന്നല്ലെന്നു വിചാരിച്ചുപോയെങ്കിലോ എന്നുള്ള ഭയമാണെനിക്കുള്ളത്.

മഹേന്ദ്രൻ — ദേവി അതിനെയൊന്നും ഭയപ്പെടേണ്ട. “തന്നില്ലം വരട്ടിധൎമ്മം” ആരെങ്കിലും ചെയ്യുമോ? എന്തെങ്കിലും നമുക്ക് ആ മഹാരാജാവിന്റെ അടുക്കലേക്കു പോകാം.

(രണ്ടുപേരും ചുററിനടക്കുന്നു)

മഹേന്ദ്രൻ—(മുൻപുറത്തു നോക്കി ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇതാ ആ മഹാരാജാവു നില്ക്കുന്നു. ഇദ്ദേഹത്തിന്റെ തപസ്സ് അതികഠിനംതന്നെ.

ചേണാൎന്ന ഭൂപനിളകാതിവിടെക്കരികിൽ-
ത്തൂണൊന്നപോലെ മരുവുന്നു മഹാഗഭീരൻ
കാണുന്നവൎക്കു ഭയമാമിവനിന്നു വേഗാൽ
വേണുന്നതേകിടണമെന്നിഹ തോന്നിടുന്നു. ൮

ശചി—ഇതാ വിധം മാറിത്തുടങ്ങിയല്ലൊ. ആൎയ്യപുത്ര! ഈ മഹാരാജാവവശ്യപ്പെട്ടാൽ ഭവാൻ ഗംഗയെ മാത്രമല്ല, വേണമെങ്കിൽ സ്വൎഗ്ഗലോകം മുഴുവനുംതന്നെ ഒരുസമയം കൊടുത്തേയ്ക്കുമോ എന്ന് എനിക്കു സംശയം തോന്നിപ്പോകുന്നു.

മഹേന്ദ്രൻ—അതൊന്നുമില്ല. എനിക്കു ഭ്രാന്തുണ്ടോ? ദേവി പരിഭ്രമിക്കാതെയിരിക്കുക. നമുക്ക് അടുത്തു ചെല്ലാം.

(രണ്ടാളും അടുത്തുചെല്ലുന്നു)

മഹേന്ദ്രൻ—അല്ലയോ മഹാരാജാവേ!

കണ്ണു തുറക്കുക വേഗാൽ
വിണ്ണവർനാഥൻ മഹേന്ദ്രനല്ലോ ഞാൻ
തിണ്ണം നൃപകുലനാഥ! വി–
ഷണ്ണതയെല്ലാം പരിത്യജിച്ചാലും. ൌ

മഹാരാജാവ്—(കണ്ണുതുറന്നു മഹേന്ദ്രനേയും ശചീദേവിയേയും കണ്ടിട്ട്)

അമേയ! ഹേ ദേവകുലേശ! ദേവീ–
സമേതനായ്മോദമൊടും ഭവാനേ
ക്രമേണ കാണ്മാൻ കഴിവാകയാൽ ഞാൻ
മമേപ്സിതം സാധിതമെന്നു മന്യേ. വ്യ

അല്ലയോ ദേവേശ്വര!

ശമിച്ചു മേ താപമശേഷമിപ്പോൾ
നമിച്ചിടുന്നേൻ തവ പാദപത്മം
ഭ്രമിച്ചുരച്ചും മമ വാക്യദോഷം
ക്ഷമിച്ചു രക്ഷിക്ക ദയാപയോധേ! ൻ

(നമസ്കരിക്കുന്നു)

മഹേന്ദ്രൻ—(പിടിച്ചെഴുന്നേല്പിച്ചിട്ട്) അല്ലയോ മഹാരാജാവേ! ഭവാന്റെ അഭീഷ്ടം എന്താണെന്നു നാം അറിഞ്ഞിരിക്കുന്നു. ഈ ഉദ്യമം അവശ്യകർത്തവ്യവും നമുക്ക് ഏററവും സന്തോഷകരവുമാണ്. ഭവാന്റെ പിതാമഹന്മാർ നമ്മുടെ ലോകത്തു വരുമ്പോൾ അവരെ യഥായോഗ്യം സൽകരിക്കാനായിട്ടു നമ്മുടെ നിയോഗപ്രകാരം ദേവസ്ത്രീകളെല്ലാവരും ഇവിടെ സന്നദ്ധകളായിരിക്കുന്നു. എന്നാൽ ഭവാൻ ഒരുകാര്യം മനസ്സിലാക്കണം—

ചൊല്ലേറും ഗംഗയാകും ലതയിതു ഹിമവാൻ–
തങ്കൽനിന്നുത്ഭവിച്ചി
സ്സ്വർല്ലോകേ വന്നുചേർന്നു നട്ടുവുടനിവിടെ–
ച്ചേർത്തു, ശീഘ്രം ശിവങ്കൽ

കില്ലെന്ന്യേ വെച്ചു നിത്യം ദൃഢതരമവിടെ-
ത്തച്ഛിരോമാലയായി-
ട്ടുല്ലാസം പൂണ്ടു പാൎപ്പാനിനി മനസി ഭവാ-
നോൎക്കണം ശ്ലാഘ്യകീൎത്തേ! ൬൫

ശിരസ്സ് ഒരു സ്ഥലത്ത് ഉറപ്പിച്ചുവെച്ചിട്ടു മദ്ധ്യഭാഗംകൊണ്ടു മറ്റൊരു സ്ഥലത്തേയ്ക്കു പോകുവാൻ ആൎക്കും സാദ്ധ്യമല്ലല്ലോ. അതിനാൽ ഈ കാൎയ്യത്തിൽ ഭവാൻ ശ്രീപരമേശ്വരനെ പ്രസാദിപ്പിച്ചു ഗംഗയെ വിട്ടുതരുന്നതിനപേക്ഷിക്കണം. ഇങ്ങിനെ ചെയ്താൽ മാത്രമേ ഭവാന്റെ ഉദ്യമം സഫലമാവുകയുള്ളൂ.

മഹാരാജാ—ഇതു ഞാൻ അറിഞ്ഞിട്ടില്ലാത്തതല്ല. ഈ വാസ്തവം കുലഗുരുവായ വസിഷ്ഠമഹൎഷി എന്നോടു മുൻപേതന്നെ അരുളിച്ചെയ്തിട്ടുള്ളതാണ്. എങ്കിലും ഗംഗയെ ഇവിടെ വന്നുചേൎന്ന കാലംമുതൽ സ്വൎഗ്ഗംഗയെന്നുകൂടി എല്ലാവരും പറഞ്ഞുതുടങ്ങിയിരിക്കുന്ന സ്ഥിതിക്കു സ്വൎന്നാഥനായിരിക്കുന്ന ഇവിടുത്തെ അനുവാദവും അവശ്യം വേണ്ടതാണല്ലോ എന്നു വിചാരിച്ചാണ് ഞാൻ ഇവിടെ ശരണം പ്രാപിച്ചത്. ഇവിടുത്തെ അനുവാദവും അനുഗ്രഹവുമുണ്ടായാൽ ഞാനിനിപ്പോയി ശ്രീപരമേശ്വരനെ പ്രസാദിപ്പിക്കാൻ ശ്രമിക്കാം.

മഹേന്ദ്രൻ—അല്ലയോ മഹാരാജാവേ! ഞാനിതാ സന്തോഷം പൂൎണ്ണമായി അനുവദിച്ചിരിക്കുന്നു. ഇനി ഭവാൻ—

മാലാരാൽ വിട്ടുടനേ
കൈലാസത്തിൽഗ്ഗമിച്ചു നൃപമൌലേ!
ശൈലാത്മജതൻവരനാം
കാലാന്തകനേബ്ഭജിക്ക ശുഭമസ്തു. ൬൬

മഹാരാജാ—കല്പനപോലെ ചെയ്യാം. [വന്ദിച്ചിട്ടുപോയി.

മഹേന്ദ്രൻ—അല്ലയോ ദേവി! ഇപ്പോൾ സമാധാനമായില്ലേ?

ശചി—ആൎയ്യപുത്രന്റെ കൌശലം അത്യാശ്ചൎയ്യംതന്നെ. "നമുക്കു നഷ്ടപ്പാടും മഹാരാജാവിനിഷ്ടക്കേടും കൂടാതെ കഴിക്കണമെന്നാണ് വിചാരിക്കുന്നത്" എന്ന് ആൎയ്യപുത്രൻ പറഞ്ഞപ്പോൾ ഇതു രണ്ടും കൂടെ എങ്ങിനെ സാധിക്കും എന്നു ഞാൻ സംശയിച്ചു. ഇപ്പോൾ രണ്ടും ശരിയായി. അതിനാൽ—

പുരുഷന്മാരകതാരിൽ-
ക്കരുതുന്നോരാ രഹസ്യകാൎയ്യങ്ങൾ
അരുവയർമണികൾക്കറിവാ-
നരുതെന്നിപ്പോളറിഞ്ഞിടാറായി. ൧൨

മഹേന്ദ്രൻ—എന്നൊന്നുമില്ല. ചിലപ്പോൾ സ്ത്രീകളുടെ അന്തൎഗ്ഗതം പുരുഷന്മാൎക്കും അവേദ്യമായിവരും.

ശചി—അതൊക്കെ എങ്ങിനെയുമിരിക്കട്ടെ. നഷ്ടപ്പാടും കഷ്ടപ്പാടുമൊന്നും കൂടാതെ കഴിഞ്ഞുവല്ലൊ. ഗംഗയെ ആ രാജാവു തട്ടിക്കൊണ്ടുപോയിരുന്നുവെങ്കിൽ ദുസ്സഹമായ ദുഃഖമുണ്ടാകുമായിരുന്നു. അതിനൊന്നിനുമിടയാകാതെ ആ ആപത്തു വന്ന വഴിയേ പോയി.

മഹേന്ദ്രൻ—നമുക്ക് അങ്ങിനെയൊന്നും വരികയില്ല.

പാരാകുന്ന മരത്തിൻ-
വേരാകുന്നോരമേയനഖിലേശൻ
നാരായണനിഹ താപം
ചേരാതെന്നും തുണച്ചിടും നമ്മേ. ൧൩

എന്നു വിശ്വസിച്ചുകൊള്ളുക.

ശചി—ആ വിശ്വാസം എനിക്കു നല്ലപോലെയുണ്ട്.

മഹേന്ദ്രൻ—എന്നാൽ മതി. എല്ലാം ശുഭമായിപ്പരിണമിക്കും. ഇനി നമുക്ക് അകത്തേക്കു പോകാം.

ശചി—അങ്ങിനെതന്നെ [എല്ലാവരും പോയി.

രണ്ടാമങ്കം കഴിഞ്ഞു.

# മൂന്നാമങ്കം

## പൂർവ്വാംഗം

(കുംഭോദരൻ പ്രവേശിക്കുന്നു)

കുംഭോദരൻ— (ചുററിനടന്നു മുൻപുറത്തു നോക്കീട്ട്) ആരാണതു്? ലംബോദരനല്ലേ?

ലംബോദരൻ—(പ്രവേശിച്ചിട്ട്) അതെ; ഞാൻതന്നെ. (അടുത്തുചെന്നിട്ട്) ഹേ! കുംഭോദരനോ? താനെന്താണ് ഇവിടെ നില്ക്കുന്നതു്? അകത്തു വിശേഷിച്ചു വല്ലവരും വന്നിട്ടുണ്ടോ?

കുംഭോ—വിശേഷിച്ചാരുമില്ല.

ലംബോ—അകത്ത് ആരാണ്ടു സംസാരിക്കുന്നതു കേൾക്കുന്നുണ്ടല്ലോ.

കുംഭോ—അതു വിശേഷിച്ചാരുമല്ല. ഭഗവാനും ഭഗവതിയുംകൂടി സ്വൈരസല്ലാപം ചെയ്യുകയാണ്.

ലംബോ—ശരി; അതാണ് താനിങ്ങിനെ പുറത്തു വന്നു നില്ക്കുന്നത് അല്ലേ?

കുംഭോ—അതെ; അവർ സ്വൈരസല്ലാപംചെയ്തുകൊണ്ടിരിക്കുമ്പോൾ അടുക്കൽച്ചെന്നു നില്ക്കുന്നതു ശരിയല്ലല്ലോ.

ലംബോ—അല്ല. എന്നാൽ ആരെങ്കിലും എന്തെങ്കിലും സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അതു കേൾക്കാനായിട്ട് അടുക്കൽച്ചെന്ന് ഒളിച്ചുംകൊണ്ടുനില്ക്കുന്നവരും ചിലരുണ്ട്.

കുംഭോ—അതുണ്ട്. അങ്ങിനെയുള്ളവൎക്കു ചിലപ്പോൾ ചില സമ്മാനങ്ങളും കിട്ടാറുണ്ടല്ലോ. എനിക്കതത്ര ഇഷ്ടമല്ല.

ലംബോ—ആട്ടെ, ഭഗവാനും ഭഗവതിയുംകൂടി എന്തുകാൎയ്യത്തെക്കുറിച്ചാണ് സംസാരിക്കുന്നതു്? സ്വകാൎയ്യം വല്ലതുമാണോ?

കംബോ—അതൊന്നുമല്ല. ആ ഭഗീരഥമഹാരാജാവ് ഇവിടെ വന്ന് ഈ കൈലാസപർവ്വതത്തിന്റെ താഴ്വരയിൽനിന്നു തപസ്സു ചെയ്തുതുടങ്ങീട്ടു വളരെക്കാലമായല്ലൊ. ഇനിയെങ്കിലും അദ്ദേഹത്തിന്റെ അഭീഷ്ടം സാധിപ്പിച്ചയച്ചാൽക്കൊള്ളാമെന്നു ദേവി അറിയിക്കുകയും അതിന്നു സ്വാമി ചില മറുപടികൾ അരുളിച്ചെയ്യുകയും മററുമാണ് അവിടെ നടക്കുന്നത്.

ലംബോ—ദേവി അറിയിച്ചത് കൃത്യാവശ്യകാര്യംതന്നെയാണ്. ആ മഹാരാജാവിന്റെ തപസ്സ് അതികഠിനമായിരിക്കുന്നു.

ഊണുറക്കമിവ വിട്ടു ഭൂപനുൾ–
ച്ചേണുയർന്നു സുചിരം ഹൃദന്തരേ
സ്ഥാണുരൂപമനിശം നിനച്ചു വൻ–
സ്ഥാണുരൂപത ലഭിച്ചു സാമ്പ്രതം.

ലംബോ— പരമാർത്ഥം വിചാരിച്ചാലിതൊരത്ഭുതമല്ല. ഈശ്വരന്മാരെ വളരെക്കാലം സേവിച്ചാൽ സാരൂപ്യം ലഭിക്കുന്നതു സാധാരണമാണല്ലൊ. പക്ഷേ താൻ പറഞ്ഞതു ശ്ലേഷാർത്ഥത്തിലായിരിക്കാം. അതും ശരിതന്നെ. അദ്ദേഹത്തിന്റെ നില ഞാനും കാണാറുണ്ട്.

നേത്രം രണ്ടുമടച്ചുമഞ്ജലിപുടം
    മൂർദ്ധാവിൽ വെച്ചും ബലാൽ–
ഗ്ഗാത്രം ചെററു ചലിച്ചിടാതെയൊരുകാൽ
    മാത്രം നിലത്തൂന്നിയും
ഗോത്രാധീശസുതാവരാംഘ്രികമലം
    ഹൃത്താരിലോർത്തും മഹാൻ
ഗോത്രാധീശനമന്നിടുന്നു വലുതാം
    കുററിക്കു തുല്യം സദാ.

ആട്ടെ, ഈ മഹാരാജാവിന്റെ ആഗ്രഹമെന്താണെന്നറിയാമോ?

കംഭോ—ദാഹം. ഭഗവാനേ പ്രസാദിപ്പിച്ച് അനുവാദം വാങ്ങി ഗംഗയെ ഇവിടെനിന്നു ഭൂലോകത്തിലേക്കു കൊണ്ടുപോകണമെന്നാണ്.

ലംബോ—ശരി. അതാണ് ഇക്കാൎയ്യത്തിൽ ശ്രീപാൎവ്വതി ദേവി ഇത്രമാത്രം ഉത്സാഹിക്കുന്നത്.

സതതവുമത്ര സപത്നീ-
കൃതമാത്സൎയ്യംനിമിത്തമകതാരിൽ
സുതരാം സങ്കടമിഗ്ഗിരി-
സുത ഹാ! കഷ്ടം! സഹിപ്പതുണ്ടല്ലോ. ൩

അതുകൊണ്ടു വല്ലവിധവും ഈ ജലദേവത ഇവിടെനിന്ന് ഒഴിഞ്ഞുപോകട്ടെ എന്നായിരിക്കും ദേവിയുടെ വിചാരം.

കംഭോ— അങ്ങിനെയാണെന്നു തോന്നുന്നില്ല. ഗംഗ ലോകവ്യാപിനിയാണെന്നും ഗംഗയുടെ ഒരംശം ഭൂലോകത്തിലേക്കു പ്രവഹിച്ചതുകൊണ്ട് ഇവിടെയുള്ള സാന്നിദ്ധ്യം വിട്ടുപോവുകയില്ലെന്നും ഗംഗ ആകപ്പാടെ ശക്തിയോടുകൂടി അങ്ങോട്ടു പ്രവഹിക്കുന്നതായാൽ ഭൂലോകം നശിച്ചുപോകുമെന്നും അതുകൊണ്ടാണ് ഭഗവാൻ ഗംഗയെ തന്റെ ജടാപടലത്തിനുള്ളിലാക്കി കെട്ടിനിൎത്തിയിരിക്കുന്നതെന്നുമുള്ള പരമാൎത്ഥം ദേവിക്ക് അറിവില്ലെന്നു വരികയില്ല.

ലംബോ—എന്നാൽ ദേവി ഗംഗയെക്കൊടുത്തയക്കുന്ന കാൎയ്യത്തിൽ ഭഗവാന്റെ അടുക്കൽ ഇത്രമാത്രം നിൎബ്ബന്ധിക്കുന്നതെന്തുകൊണ്ടാണ്?

കംഭോ—അത് അവിടേക്കു പ്രകൃത്യാ ഉള്ള കൃപാതിരേകവും ഭക്തവാത്സല്യവും കൊണ്ടായിരിക്കണം.

സേവിച്ചിടുന്ന ജനതക്കുടനാശയത്തിൽ-
ബ്ഭാവിച്ചിടുന്നതഖിലം സരസം കൊടുപ്പാൻ

ഈ വിശ്വനാഥയോടു തുല്യമൊരാൾക്കുമിന്നും -
പ്പൂവിൽച്ചിതത്തൊടുയതും കൃപയില്ല നൂനം. ൪

ലംബോ — അതു പ്രസിദ്ധമാണല്ലോ.

“വന്ദിപ്പവർക്കഖിലവും വടിവോടു നല്കാൻ
കുന്നിൻകുമാരിയൊരു കല്പകവല്ലിതന്നെ”
എന്നിപ്രകാരമറിവുള്ളവരാകമാനം
വന്ദിച്ചു നിത്യവുമഹോ! ബത! വാഴ്ത്തിടുന്നു. ൫

ആട്ടെ ദേവി അറിയിച്ചിട്ടു ഭഗവാനെന്താണ് കല്പിച്ചത്.

കുംഭോ — അത് ഇന്നു തീർച്ചയാക്കി രാജാവിനോടു പറഞ്ഞയച്ചേക്കാമെന്നാണ്.

ലംബോ — എന്നാൽ രാജാവിന്റെ അടുക്കലേക്ക് ഇപ്പോൾ എഴുന്നള്ളത്തുണ്ടായേക്കും. നമുക്കും അങ്ങോട്ടു ചെല്ലാം.

കുംഭോ — അങ്ങിനെ തന്നെ. (രണ്ടുപേരും പോയി).

പൂർവ്വാംഗം കഴിഞ്ഞു.

---

## മൂന്നാമങ്കം

(ശ്രീപാർവ്വതിയും ശ്രീപരമേശ്വരനും പ്രവേശിക്കുന്നു)

ശ്രീപാർവ്വതി — അല്ലയോ പ്രാണനാഥ! ഇനിയെന്താണ് താമസം? നമുക്കു പുറപ്പെടുകയല്ലേ?

ശ്രീപരമേശ്വരൻ — താമസമൊന്നുമില്ല പുറപ്പെടാം. ഇങ്ങിനെ പരിഭ്രമിച്ചാലെങ്ങിനെയാണ്? ദേവിയുടെ ഭക്തവാത്സല്യം കുറച്ചധികംതന്നെയാണ്.

ശ്രീപാ — ആര്യപുത്രന്റെ മനഃകാഠിന്യവും അങ്ങിനെതന്നെ. ആ രാജാവ് ഇവിടെ വന്നു നമ്മേസ്സേവിച്ചുതുടങ്ങീട്ടു വളരെക്കാലമായില്ലേ? ഇതുവരെ അദ്ദേഹത്തിന്റെ അഭീഷ്ടം സാധിപ്പിച്ചയക്കുന്നതിന്ന് അവിടേക്കു ഭാവയുണ്ടായില്ലല്ലോ. ഇങ്ങിനെയായാൽ —

"മോശം ഭവിക്കാതെ കുലം തഴയ്ക്കാൻ
ശ്രീശങ്കരൻ തന്റെ പദം ഭജിച്ചാൽ
ക്ലേശം സഹിച്ചീടുക മാത്രമെന്യേ
ലേശം ലഭിക്കില്ല മനോഭിലാഷം" ൧

എന്നു ജനങ്ങൾ വിചാരിച്ചു തുടങ്ങും.

ശ്രീപര—ദേവിക്കു കുറേശ്ശ ദ്വേഷ്യം വന്നുതുടങ്ങിയെന്നു തോന്നുന്നു. അതുകൊണ്ട് ഇനി ഒട്ടും താമസിക്കുന്നില്ല; പോകാം. (ശ്രീപാർവ്വതിയുടെ കൈക്കു പിടിച്ചുംകൊണ്ടു ചുററിനടന്നു മുൻപുറത്തു നോക്കി ചൂണ്ടിക്കാണിച്ചുംകൊണ്ട്)

അനക്കമണുവെങ്കിലും നിജ–
വപുസ്സിനേല്ക്കാതെ തൻ–
മനസ്സിൽ മമ രൂപമങ്ങിനെ
നിനച്ചുറപ്പിച്ചഹോ!
തനിച്ചു തപമാർന്നു കണ്ണുക–
ളടച്ചു സൽഭക്തിയാൽ
മുനിച്ചിലൊട്ടുമെത്തിതാ മരു–
വിടുന്നു 'പൃഥ്വീ'ശ്വരൻ. ൨

ശ്രീപാർവ്വ—(കണ്ടിട്ട്) ഇദ്ദേഹത്തിന്റെ വേഷവും തപസ്സിനു ചേർന്നതുതന്നെ.

കുന്തളം വിട്ടു ഭസ്മം മുടിമുതലടിയോ–
ളം പരം ചേർത്തുപൂശി–
ക്കൊണ്ടാകാഷായവസ്ത്രം വടിവിനൊടുമുടു–
ത്തിട്ടു നല്ലുത്തരീയം
കണ്ഠേ രുദ്രാക്ഷമോടും സ്ഫടികമണിലസൽ–
'സ്രഗ്ധരാ'നായകൻ കൈ–
ക്കൊണ്ടേവമീ നില്പു കണ്ടാൽക്കൊടിയ മുനികളും
ചിത്രമെന്നോർത്തുപോകും. ൩

ശ്രീപര— ശരിതന്നെ. നമുക്കടുത്തുചെല്ലാം. [അടുത്തു ചെന്നിട്ട്

ശ്രീപാർ—നമ്മൾ അടുത്തുവന്നിട്ടും ഇദ്ദേഹമറിയുന്നില്ല. ഇദ്ദേഹത്തിന്റെ സമാധിബന്ധം ഏററവും ദൃഢമായിട്ടുള്ളതുതന്നെ. ആര്യപുത്രൻ ഒന്നു വിളിച്ചുനോക്കു.

ശ്രീപര—അതു ഞാൻ വേണ്ട; ദേവിതന്നെയാവട്ടെ.

ശ്രീപാർ—ഓഹോ, എനിക്കതുകൊണ്ടു കുറച്ചിലൊന്നും വരാനില്ല.

പങ്കവിഹീന! ഭഗീരഥ!
ശങ്കയിതെന്തേ? തുറക്ക നയനങ്ങൾ
സങ്കടമഖിലം തീർക്കാൻ
ശങ്കരഭഗവാനടുത്തുവന്നല്ലോ. ൪

ഭഗീരഥൻ—(കണ്ണു തുറന്നു ദേവീദേവന്മാരേക്കണ്ടിട്ടു തൊഴുതുകൊണ്ട്)

പാഹി പാഹി പരമേശ്വര! ശംഭോ!
ദേഹി ദേഹി ദയയാ ശിവ! ശംഭോ!
ഈഹിതം കലയ ശങ്കരജായേ!
ഹേ ഹിമാദ്രിവരനന്ദിനി! മായേ! ൫
ഇന്ദ്രസേവ്യ! ശരണാഗതബന്ധോ!
ചന്ദ്രചൂഡ! കരുണാമൃതസിന്ധോ!
സുന്ദരാംഗി! തുഹിനാചലകന്യേ!
വന്ദനീയചരണേ! സുരമാന്യേ! ൬
നിൻതിരുവടി മേ ശരണം
ചിന്തിതമേകാൻ തൊഴുന്നു ഞാൻ ചരണം
സന്താപാംബുധിതരണേ
ചിന്താഹീനം വരം മുദാ തരണേ. ൭
[നമസ്കരിക്കുന്നു.

ശ്രീപര—(പിടിച്ചെഴുന്നേല്പിച്ചിട്ട്)

ശിഷ്ടമാനസ! ഭവത്തപസ്സിനാൽ—
തുഷ്ടനേററമഹമിന്നു ഭൂപതേ!

ഇഷ്ടമെന്തുമിഹ തന്നിടാം ഭവാൻ
സ്പഷ്ടമായതു കഥിക്ക സാമ്പ്രതം. ൮

ഭഗീര—ഇങ്ങിനെ അരുളിച്ചെയ്യുന്നതെന്താണാവോ!

കാമിതം മമ വിഭോ! സകലാന്ത-
ര്യാമിയാകുമവിടേയ്ക്കറിവില്ലേ?
സോമചൂഡ! സകലേശ്വരനാം മൽ-
സ്വാമിയേവമരുളുന്നതു ചിത്രം! ൯

ശ്രീപാർ—അല്ലയോ പ്രാണനാഥ!

നെഞ്ചിൽബ്ഭക്തി നിറഞ്ഞൊരു
സഞ്ചിതഗുണനീ നൃപാലനിന്നിവനേ
വഞ്ചിക്കുന്നതു ചിതമോ?
കിഞ്ചിൽപ്പോലും ഭവാനു കൃപയില്ലേ? ൰

ശ്രീപര—ദേവിയും ഇങ്ങിനെ പറയുന്നതു കഷ്ടംതന്നെ. ഞാനാരെയും വഞ്ചിക്കണമെന്നും മറ്റും വിചാരിച്ചില്ല. എനിക്കു ഭക്തന്മാരിൽ കൃപയില്ലായ്മയുമില്ല.

ശ്രീപാർ—ഇതു ഞാൻ വിശ്വസിക്കുന്നില്ല.

കുറഞ്ഞതില്ലാക്കൃപയെങ്കിൽ വിശ്വം
നിറഞ്ഞിരിക്കുന്ന ഭവാനിദാനീം
അറിഞ്ഞിരിക്കുന്നൊരു കാര്യമോതാൻ
പറഞ്ഞതെന്തിന്നയി! ജീവനാഥ!? ൧൧

ഭഗീര—എന്തോ അതിൽ വല്ലതും കാര്യമുണ്ടായിരിക്കാം. ഈശ്വരന്മാരുടെ അന്തർഗ്ഗതം അന്യന്മാക്കറിഞ്ഞുകൂടല്ലോ. അതിനാൽ—

വടിവിനൊടിന്നിഹ നിന്തിരു-
വടിയുടെ സവിധേ മുറയ്ക്കു മൽകാര്യം
അടിയൻ താനറിയിക്കാം
മടിയില്ലിപ്പോളിവന്നാര്യേ! ൧൨

അല്ലയോ ഭഗവാനേ!

നിടിലലോചന! നീക്കമൊഴിഞ്ഞു തേ
മുടിയിൽ വന്നമരുന്നൊരു ഗംഗയേ
അടിയനോടൊരുമിച്ചു വിടുന്നതി-
ന്നടിമലർ തൊഴുന്നിതഹം വിഭോ! ൯൪

ശ്രീപര—മതി. ശേഷമൊക്കെ എനിക്കറിയാം.

ക്ഷിതിയിൽസ്സുരഗംഗയേ നയിക്കു-
ന്നതിനാശിപ്പതു മാമുനീന്ദ്രശാപാൽ
മൃതിയാർന്ന പിതാമഹർക്കുടൻ മേൽ-
ഗ്ഗതി ചേർക്കുന്നതിനല്ലയോ? ഗുണാബ്ധേ! ൯൫

ഭഗീര—അതെ, സർവ്വജ്ഞനായ ഇവിടെയ്ക്കു് അറിഞ്ഞുകൂടാത്തതായി ഒന്നുമില്ലല്ലോ. പിന്നെ എന്തോ ആവശ്യം സ്വല്പം അടിയനേക്കൊണ്ടു പറയിക്കണമെന്നു തോന്നി എന്നുള്ളവല്ലോ. ഇതും ഒരനുഗ്രഹംതന്നെ.

ശ്രീപര—ആട്ടെ, കാര്യമിതുതന്നെയല്ലോ. ഇതിൽ നമുക്കൊട്ടും വിരോധമില്ലെന്നല്ല, പൂർണ്ണസമ്മതവുമാണു്. എങ്കിലും—

മതിമൻ! ഗംഗയിതിൽസ്സ-
മ്മതിയരുളാഞ്ഞാൽ നടക്കുമോ കാര്യം?
അതിനാലതിനായ് വേഗം
ക്ഷിതിനായക! നീ ശ്രമം തുടങ്ങേണം. ൯൬

ഭഗീര—കല്പനപോലെ ചെയ്യാം.

എന്നാലുമെൻ ശ്രമമുടൻ സഫലീഭവിപ്പാൻ
തന്നാലുമുൾകൃപയൊടൊരുത്തരനുഗ്രഹം മേ

ശ്രീപര—ചൊന്നാലുമസ്തുസഫലം തവ ചിന്തിതം നീ
ചൊന്നാലുടൻ വരുമെടോ! സുരഗംഗ പിൻപേ.

ഭഗീര—എന്നാൽ മതി. അല്ലയോ സ്വാമിൻ!—

ഭ്രമിച്ചിടാതുള്ളുറച്ചതിന്നായ്
ശ്രമിച്ചിടാമദ്യ ഗമിച്ചിടുന്നേൻ

ശമിച്ചിടേണം മമ താപമിപ്പോൾ
നമിച്ചിടുന്നേൻ തവ പാദപത്മം. ൧൨
(നമസ്കരിച്ചിട്ട് പോയി

ശ്രീപര—എന്താ ദേവിക്കു സന്തോഷമായില്ലേ?

ശ്രീപാർ—ഹാഹോ, എനിക്കെല്ലാം സന്തോഷംതന്നെ സന്താപമായിട്ടൊന്നുമില്ല.

ശ്രീപര—അങ്ങിനെതന്നെ. (എല്ലാവരും പോയി.)

മൂന്നാമങ്കം കഴിഞ്ഞു.

---

## നാലാമങ്കം

### പൂർവ്വാംഗം

(രണ്ടു താപസകുമാരന്മാർ പ്രവേശിക്കുന്നു.)

ഒന്നാമൻ—എടോ ഗാലവ! ഇനി നമുക്കു യാഗശാലയിൽച്ചെന്നു വല്ലതുമൊക്കെ ശ്രമിച്ചുതുടങ്ങണം. അമാന്തിച്ചാൽ ആചാര്യൻ ദേഷ്യപ്പെട്ടേക്കും. നേരം പ്രഭാതമായി. ഇതാ നോക്കു—

ശക്രദിങ്മുഖമഹോ! തെളിഞ്ഞു,രവി-
പാദമേററു തിമിരം ദ്രുതം
നിഷ്ക്രമിച്ചു, നളിനങ്ങളൊക്കെ വിക-
സിച്ചു, കൂമ്പി കുമുദവ്രജം,
ചക്രവാകമിണചേർന്നിണങ്ങി വിഹ-
രിച്ചിടുന്നു, തെളിവാർന്നു ദി-
ക്ചക്രവാളമധുനാ വിളങ്ങി, മധു-
പാവലിയായ് 'കുസുമമഞ്ജരി'. ൧

ഗാലവൻ—(മുൻപുറത്തു ചൂണ്ടിക്കാണിച്ചുകൊണ്ട്) എടോ ദേവരാത! താൻ ഇതു കാണുന്നുണ്ടോ? ഇതാ നോക്കു;

അക്ഷിക്കലക്ഷ്യതരമായൊരു തേരിലാനീം
പക്ഷിക്കു തുല്യരയമോടു ഗമിച്ചിടുന്നു

അക്ഷീണശക്തി കലരുന്ന ഭഗീരഥാഖ്യൻ
സൽക്ഷോണിനാഥനതിലുണ്ടു കണ്ടിതോ താൻ?

ദേവരാതൻ—ഞാൻ കണ്ടില്ല. ഇത്ര വേഗത്തിൽപ്പോകുന്ന തേരിലിരിക്കുന്ന ആളേത്തിരിച്ചറിവാൻ തക്കവണ്ണം നയനേന്ദ്രിയശക്തി എനിക്കില്ല. എന്നാൽ ഭഗീരഥരാജാവു തപസ്സിനു പോയിരിക്കുകയാണല്ലൊ. പിന്നെയെങ്ങിനെയാണു് ഇവിടെക്കാണുന്നതു്?

ഗാല—അദ്ദേഹം തപസ്സുചെയ്തു് അഭീഷ്ടം സാധിച്ചുകൊണ്ടു സ്വസ്ഥാനത്തേക്കു മടങ്ങിപ്പോവുകയാണെന്നും വരാമല്ലൊ.

(അണിയറയിൽ)

അയ്യോ! അയ്യോ! അത്യാപത്തു് അത്യാപത്തു് ഇതാ ഇതാ
പൊങ്ങിപ്പൊങ്ങിവരുന്നു വെള്ളമരിക—
ത്തെത്തുന്നു സൎവ്വസ്വവും
മുങ്ങിപ്പോമിഹ താപസപ്രവരരേ!
ചിക്കെന്നു പൊയ്ക്കൊള്ളുവിൻ
മങ്ങിപ്പാപ്പൊരു ജഹ്നുമാമുനിവര—
ന്നല്ലാതെ,യെല്ലാടവും
തിങ്ങിക്കേറിവരും പ്രവാഹമിതിനെ
നിത്താൻ കരുതാക്കഹോ! ൩

ദേവ—(കേട്ടിട്ടു്)ഈ ആപത്തിനേ അറിയിക്കുന്നതു നമ്മുടെ സോമരാതനാണെന്നു തോന്നുന്നു. ഇതൊരത്യാപത്തുതന്നെ. വെള്ളത്തിന്റെ ഇരപ്പിതാ അരുത്തു കേട്ടുതുടങ്ങിയിരിക്കുന്നു.

ഗാല—(മുൻപുറത്തുനോക്കീട്ടു്) ഇരപ്പു കേൾക്കുന്നതു മാത്രമല്ല. വെള്ളത്തിന്റെ വരവു സ്പഷ്ടമായിട്ടു കാണാറാവുകയും ചെയ്തിരിക്കുന്നു. ഇതാ ഈ പ്രദേശമെല്ലാം നിറഞ്ഞുതിങ്ങിയാണു് വെള്ളത്തിന്റെ വരവു്. നമുക്കിനി എങ്ങോട്ടാണു് പോകേണ്ടതു്?

ദേവരാ—അങ്ങിനെ പരിഭ്രമിക്കാനുണ്ടോ? യാഗത്തിനായിട്ട് ഇവിടെ അനേകം യോഗ്യന്മാർ വന്നുകൂടീട്ടുണ്ടല്ലോ. അവരൊക്കെ എന്താണ് ചെയ്യുന്നതെന്നറിയട്ടെ.

ഗാല—എടോ! തന്റെ ഈ സമാധാനം അത്ര ശരിയാണെന്നു തോന്നുന്നില്ല.

ഊററക്കാരവരെല്ലാം
നീററിൽപ്പെട്ടുഴന്നിട്ടുന്നാകിൽ
മററികളായിഹ നാമും
കൂററന്മാരേക്കണ്ണാക കുഴയണമോ? ൪

ദേവ—എടോ! അങ്ങിനെയൊന്നും വരികയില്ല. എററവും തപശ്ശക്തിയുള്ള മഹാന്മാരല്ലേ ഇവിടെക്കൂടിയിരിക്കുന്നത്? തപോബലംകൊണ്ടു തട്ടുത്തൂട്ടാത്തതായി എന്തെങ്കിലുമുണ്ടോ?

ഗാല—ഭോഷത്തം പറയാതെ താൻ മിണ്ടാതെയിരിക്ക. പെരുവെള്ളത്തെ തടുക്കാൻ തപശ്ശക്തികൊണ്ടു സാധിക്കുമോ?

വെട്ടാൻ പോത്തു വരുമ്പോൾ
സ്പഷ്ടം പഞ്ചാക്ഷരം ജപിച്ചെന്നാൽ
വിട്ടുപിരിഞ്ഞതു പോമോ?
വിഡ്ഢിത്തം താൻ വചിച്ചിടാഌ സഖേ! ൫
(പിമന്നായും അണിയറയിൽ)
ആഴ്ചം വേണ്ട വിഷാദം
തീക്ഷ്ണവേനാപത്തിതിന്നു ഞാൻ വേഗാൽ
കക്ഷകിലെന്റെ തപസ്സാട്ടു
നേക്കാൻ സലിലം സമത്ഥമായ്വരുമോ? ൬

ദേവ—ഇതാ കേട്ടില്ലേ? ജഹ്നുമഹർഷിയാണ് ആപ്പറഞ്ഞത്. ആ തപോധനന് അശക്യമായിട്ട് ഒരു കാര്യവുമില്ല.

ഗാല—അദ്ദേഹം എന്തൊരു വിദ്യയാണാവോ പ്രയോഗിച്ചത്? ഏതെങ്കിലും വെള്ളത്തിന്റെ ഇരപ്പിപ്പോൾ കേൾക്കുന്നില്ല.

ദേവ—ഇരപ്പു കേൾക്കുന്നില്ലെന്നല്ല, വെള്ളത്തിന്റെ വരവു കാണുന്നുമില്ല.

(പിന്നെയും അണിയറയിൽ)

ആവൂ; ഇപ്പോൾ ഒരുവിധം സമാധാനമായി. ഇനി ഈ അടുത്തകാലത്തെങ്ങും മരിക്കുമെന്നു തോന്നുന്നില്ല.

ഗാല—സോമരാതനാണ് ആ പ്പറയുന്നത്. അയാൾ ഇങ്ങോട്ടു വരുന്നുണ്ടെന്നു തോന്നുന്നു.

സോമരാതൻ—(പ്രവേശിച്ചിട്ട്)ആവൂ, ഇപ്പോൾ ഒരുവിധം സമാധാനമായി. ഇനി ഈ അടുത്തകാലത്തെങ്ങും മരിക്കുമെന്നു തോന്നുന്നില്ല.

ദേവ—(അടുത്തു ചെന്നിട്ട്)എടോ! സോമരാതാ! ആ ജലപ്രവാഹം എങ്ങോട്ടാണ് പോയത്?

സോമ—അതോ?, അതു ജഹ്നുമഹർഷിയുടെ വയററിലേയ്ക്ക്.

ഗാല—(അടുത്തു ചെന്നിട്ട്)ആ മഹർഷിശ്രേഷ്ഠൻ എന്താണ് ചെയ്തത്?

സോമ—വിശേഷിച്ചൊന്നും ചെയ്തില്ല. ആ ജലപ്രവാഹം യാഗശാലയുടെ സമീപത്തായപ്പോൾ ആ തപോധനൻ അങ്ങോട്ടിറങ്ങിച്ചെന്ന് അതെല്ലാം ആചമിച്ച് അദ്ദേഹത്തിന്റെ അകത്താക്കി അത്രതന്നെ.

ഗാല—ശിവ ശിവ! ഞാൻ ഇത്ര വിചാരിച്ചിരുന്നില്ല.

ദേവ—എടോ വിദ്വാനേ! ഇപ്പോൾ എന്തായി? അദ്ദേഹം വിചാരിച്ചാൽ എന്തെങ്കിലും സമാധാനമുണ്ടാകുമെന്നു ഞാൻ മുൻപേതന്നെ പറഞ്ഞില്ലേ?

വിശിഷ്ടരായുള്ള തപോധനന്മാ—
ർക്കശക്യമാം കാര്യമതില്ല ലോകേ

വശിപ്രധാനക്ഷിഷേശരയേയും
വാരപ്പെട്ടത്താൻ പണിയില്ലതെല്ലും. ൭

സോമ — അതൊക്കെ ശരിതന്നെ. എങ്കിലും ആ ഭഗീരഥമഹാരാജാവിന്റെ കാൎയ്യം വലിയ കഴപ്പത്തിലായല്ലൊ. അതു കഷ്ടമായിപ്പോയി.

ഗാല — അതെന്താണ്?

സോമ — അദ്ദേഹം വളരെക്കാലം കഷ്ടപ്പെട്ടു തപസ്സുചെയ്തും അനേകം പേരെ പ്രസാദിപ്പിച്ചുമാണ് ഒരു വിധത്തിൽ ഗംഗയെ ഭൂമിയിലേക്കു കൊണ്ടുവന്നത. ഇവിടെ വന്നപ്പോൾ ആ പ്രയത്നമെല്ലാം ഇങ്ങിനെ വിഫലീഭവിച്ചു.

ദേവ — അദ്ദേഹം രഥാരൂഢനായി മടങ്ങിപ്പോകുന്നതു കണ്ടുവല്ലൊ.

സോമ — ഗംഗ പിന്നാലെ ചെല്ലുന്നതു കണ്ടുംകൊണ്ടാണ് അദ്ദേഹം പോയതു്. കുറച്ചു ചെന്നപ്പോൾ ഗംഗയേ കാണാതെയായതുകൊണ്ടു വീണ്ടും ഇങ്ങോട്ടുതന്നെ വന്നു ഗംഗയുടെ അദൃശ്യതാകാരണം അന്വേഷിച്ചറിഞ്ഞിട്ടു ജഹ്നുമഹൎഷിയുടെ അടുക്കൽ സങ്കടം പറയാനായി ഇപ്പോൾ യാഗശാലാന്തികത്തിലെത്തിയിരിക്കുന്നു.

ഗാല — എന്നാലിനി ജഹ്നുമഹൎഷി എന്താണ് ചെയ്യുന്നതെന്നറിയണമല്ലൊ. നമുക്കങ്ങോട്ടു ചെല്ലാം.

ദേവ — അങ്ങിനെ തന്നെ. (എല്ലാവരും പോയി.)

പൂൎവ്വാംഗം കഴിഞ്ഞു.

## നാലാമങ്കം

(അനന്തരം ജഹ്നുമഹൎഷിയും ഭഗീരഥരാജാവും പ്രവേശിക്കുന്നു.)

ഭഗീരഥൻ—(തൊഴുതുകൊണ്ടു്) അല്ലയോ തപോനിധേ!

കോപാന്ധനാം കപിലമാമുനിതൻ കഠോര—
ശാപാദ്ദഹിച്ച നൃവരൎക്കു ദയാപയോധേ!
താപാൎത്തി തീൎപ്പതിനു ചെററു തുണയ്ക്കുവാൻ തേ
ശ്രീപാദപത്മയുഗളത്തിനിതാ തൊഴുന്നേൻ. ൧

(നമസ്കരിക്കുന്നു)

മഹൎഷി—അല്ലയോ മഹാരാജാവേ! എണീക്കു എണീക്കു. ഇതിനെക്കുറിച്ചു സ്വല്പം പറയാനുണ്ടു്.

ഭഗീര—(എണീററിട്ടു്) അരുളിച്ചെയ്യാലും; അടിയനിതാ സശ്രദ്ധനായി നില്ക്കുന്നു.

മഹൎഷി—നിന്നു ബുദ്ധിമുട്ടണമെന്നില്ല. അവിടെയിരിക്കാം.

ഭഗീര—ഇരിക്കണമെന്നില്ല; നിന്നാലും മതി. അരുളിച്ചെയ്തുകൊണ്ടിരിക്കാം. (ഇരിക്കുന്നു.)

മഹൎഷി—അല്ലയോ വത്സ!

ഉൎവ്വരശവര! ഭവാൻ നിജകാൎയ്യം
നിൎവ്വഹിച്ചതുനിമിത്തമുടൻ തേ
സൎവ്വമിങ്ങു സഫലീകൃതമിത്ഥം
ഗൎവ്വമുള്ളിലുളവായി നിതാന്തം. ൨

ഭഗീര—വാസ്തവമാണു് അരുളിച്ചെയ്തതു്. അങ്ങിനെയൊന്നു തോന്നിപ്പോയി.

മഹൎഷി—ഗൎവ്വം ആൎക്കും നല്ലതല്ലല്ലോ.

ഭഗീ—അതിനു സംശയമില്ല.

സൎപ്പവിഭൂഷണങ്ങളിൽ—
ദൎപ്പമനല്പം ഭവിക്കകൊണ്ടല്ലോ

കപ്പുരമേന്തി നടപ്പുൻ
കല്പനയുടനേ ഭവിച്ചതന്നു മുന്നേ! ൩.

മഹൎഷി—ഇതിന്നിങ്ങിനെ അനേകം ദൃഷ്ടാന്തങ്ങളുണ്ട്. ആട്ടെ, ഞാനീച്ചെയ്യതു വലിയ ഉപദ്രവമായിയെന്നാണോ മഹാരാജാവു വിചാരിക്കുന്നത്?

ഭാഗീ—അല്ല, മഹാനുഗ്രഹമായി എന്നാണ്. അറിവില്ലാത്ത ബാലന്മാർ അഹങ്കാരം കൊണ്ടു വല്ലതും പ്രവൎത്തിച്ചാൽ അവരെ യഥായോഗ്യം ഉടനേ ശിക്ഷിക്കുന്നതു കരുണയും വാത്സല്യവുമുള്ള രക്ഷാകൎത്താക്കന്മാരുടെ ധൎമ്മമാണ്. അങ്ങിനെ ചെയ്യാതെയിരുന്നാൽ ആ ബാലന്മാൎക്ക് അഹങ്കാരം വൎദ്ധിക്കകയും അവർ ക്രമേണ ദുഷ്ടന്മാരായിത്തീരുകയും ചെയ്യുമല്ലൊ.

മഹൎഷി—ഞാൻ അങ്ങിനെ വിചാരിച്ചുതന്നെയാണ് ഇങ്ങിനെ ചെയ്തത്. പിന്നെ മഹാരാജാവു ഗംഗയേ ഈ യാഗശാലയുടെ സമീപത്തുകൂടി കൊണ്ടുവന്നത് അക്രമവും വലിയ സാഹസവുമായിപ്പോയി. ഞാനിങ്ങിനെ പ്രവൎത്തിച്ചില്ലെങ്കിൽ ഇവിടെ വലിയ നാശം സംഭവിക്കുമായിരുന്നു. ഗംഗയുടെ വരവു കണ്ടപ്പോൾ തന്നെ ഇവിടെയുണ്ടായ പരിഭ്രമം കുറച്ചൊന്നുമല്ലായിരുന്നു.

വാടുന്നു വദനം ചിലൎക്കു ചിലരു—
ണ്ടോടുന്നു കൂട്ടം ജവാൽ—
ച്ചാടുന്നു ചിലരഗ്നികുണ്ഡമതിലും
തിണ്ണെന്നു കണ്ണീരിനാൽ
മൂടുന്നു മുനിപത്നിമാൎക്കു മിഴി തൻ—
ബാലൎക്കു മാലേററവും
കൂടുന്നു ചിലരെൻ സമീപഭുവി വ—
ന്നെത്തുന്നു മെത്തും ശുചാ. ൪

ഭഗീര—ഇതൊന്നും ഞാൻ മനഃപൂർവ്വമായി വരുത്തിക്കൂട്ടിയതല്ല. ഇങ്ങിനെയൊക്കെ വന്നുകൂടി എന്നേ ഉള്ളു.

മഹർഷി—അങ്ങിനെയായിരിക്കാം. എങ്കിലും മിക്കവരും അപ്പോഴ് തീർച്ചപ്പെടുത്തിയത്—

"ഹാ! ഗംഗ വന്നിങ്ങു കരേറിയാലീ
ഭാഗം നശിച്ചീടുമതിന്നു മുൻപേ
വേഗം ശമിക്കാമിനിയീസ്ഥലത്തീ
യാഗം നടക്കില്ലതിനില്ല വാദം" ൧

എന്നായിരുന്നു.

ഭഗീര—ഇത്രയുമൊക്കെത്തീട്ടുകണ്ടുണ്ടായിയെന്ന് ഇപ്പോഴ് മാത്രമേ അറിഞ്ഞുള്ളു. ഏതായാലും ഈ തെറ്റിന്നു ദയാപൂർവ്വം അവിടുന്നു ക്ഷമിക്കണം. എന്റെ പശ്ചാത്താപം ഇപ്പോഴ് അപരിമിതമായിരിക്കുന്നു.

മഹർഷി—എന്നാൽ മതി. പശ്ചാത്താപത്തിനേക്കാൾ വലിയതായ പ്രായശ്ചിത്തമില്ല. ഭവാനേക്കുറിച്ച് എനിക്കുണ്ടായ വിരോധമെല്ലാം ഇപ്പോഴ് തീർന്നിരിക്കുന്നു.

ഭഗീ—ഇതാണ് സജ്ജനസ്വഭാവം.

പിഴ ചെയ്തീടിലുമുടനേ
കഴലിൽ കൂപ്പിസ്സമാശ്രയിച്ചെന്നാൽ
അടൽ തീർത്തലിവാൽസ്സജ്ജന-
മഴകിയലുമ്മട്ടനുഗ്രഹിച്ചീടും. ൨

മഹർഷി—അങ്ങിനെ ചെയ്യാതിരിക്കുന്നതു കഷ്ടവും ദുഷ്ടസ്വഭാവവുമാണല്ലോ.

പാപം പരം ചെയ്യുവനാശു പശ്ചാ-
ത്താപം ഭവിച്ചാശ്രയഭാവമാർന്നാൽ
കോപം വെടിഞ്ഞൻപൊടനുഗ്രഹിച്ചാ-
ത്താപം ശമിപ്പിച്ചിടണം ബുധന്മാർ.

എന്നാണ് ശാസ്ത്രം.

ഭഗീര—എന്നാൽ—

മുനിവര്യ! മുഴുത്ത കോപമാകും—
കനിവിപ്പോളവിടേക്കുദിച്ചുവല്ലോ
ഇനിയെന്തിനു താമസം ദയാബ്ധേ!
തുനിയേണം സുരഗംഗയെയയപ്പാൻ.

മഹർഷി—അങ്ങിനെതന്നെ.

മുൻപേ ഗമിച്ചീടുക ഭൂപതേ! തേ
പിൻപേ വരും ഗംഗ മുറയ്ക്കു വേഗാൽ

ഭഗീര—എൻപേരിലിമ്മട്ടവിടേക്കിരുന്നി—
മൻപേറുമുണ്ടായതിനായ്തൊഴുന്നേൻ. ൯

മഹർഷി—അല്ലയോ മഹാരാജാവേ! ഇനിത്താമസിക്കണമെന്നില്ല. ഗംഗ ഇപ്പോൾ പുറപ്പെടും.

ക്ഷിതിനാഥ! പിതാമഹർക്കുടൻ മേൽ—
ഗ്ഗതി ചേർത്തിട്ടു മുറയ്ക്കുമേൽ സ്വരാജ്യം
അതിമോദമൊടും ഭരിച്ചു വാഴ്—
ന്നതിനായ്പ്പോവുക ഭദ്രമസ്തു നിത്യം. ൨൦

ഭഗീ—ഇപ്പോൾ ഞാൻ കൃതാർത്ഥനായി. [നമസ്കരിക്കുന്നു.

മഹർഷി—ഹേ വത്സ! എണീറ്റ യാത്രയ്ക്കൊരുങ്ങുക. ഞാൻ പുറത്തേക്കൊന്നിറങ്ങട്ടെ. [പോയി

ഭഗീ—യാത്രക്കൊരുങ്ങാൻ വിശേഷിച്ചൊന്നും വേണ്ടല്ലൊ. ഗംഗ പുറപ്പെടുന്നതുവരെ കാത്തുനില്ക്കാം.

(അണിയറയിൽ)

തടുത്തു ഞാൻ ഗംഗയെ യെന്നമൂലം
കടുത്ത താപം നൃപനുൾത്തടത്തിൽ
കെടുത്തു ഞാനായതു, ഗംഗയേയും
കൊടുത്തു തൽപ്രീതി വളർത്തിടേണം. ൨൧

ഭഗീര—(കേട്ടിട്ട്) ഇത് ആ മഹർഷി പറയുന്നതുതന്നെയാണ്. ഇദ്ദേഹം ഒരു കോപിഷ്ഠനാണെങ്കിലും ദയാലുവുമാണെന്നുള്ളതിനു സംശയമില്ല.

(വീണ്ടും അണിയറയിൽ)

അടങ്ങിയാംപത്തുകൊണ്ടു വേഗാൽ—
ത്തുടങ്ങിടാം യാഗമിനി ക്രമത്തിൽ
മുടങ്ങിട്ടംമട്ടിഹ ദുഷ്ഘടത്തിൽ—
ക്കുടുങ്ങിടായ്വാൻ തുണയീശ്വരൻ മേ. ൫൨

ഭഗീര—(കേട്ടിട്ട്)ഓ! അവിടെ പ്രകൃതം മാറിത്തുടങ്ങിയിരിക്കുന്നു. അദ്ദേഹത്തിനു യാഗം തുടങ്ങാനുള്ള ഉത്സാഹമായിരിക്കുന്നുവെന്നു തോന്നുന്നു. നമ്മുടെ കാൎയ്യം മറന്നുപോയെന്നുവരുമോ? അങ്ങിനെ വരാനിടയില്ല.

സൂതൻ—(പെട്ടെന്നു പ്രവേശിച്ചിട്ട്) എഴുന്നള്ളത്തു പുറപ്പെടാൻ ഇനി ഒട്ടും അമാന്തിക്കേണ്ട. ഗംഗ യഥാപൂൎവ്വം പ്രവഹിച്ചുതുടങ്ങിയിരിക്കുന്നു. അടിയൻ തേരു തയ്യാറാക്കുകയും ചെയ്തിരിക്കുന്നു.

ഭഗീ—ആ മഹൎഷി എങ്ങിനെയാണ് ഗംഗയെപ്പുറപ്പെടുവിച്ചത്?

സൂതൻ—അദ്ദേഹം അദ്ദേഹത്തിന്റെ ഒരു കൈവിരൽ ചെവിയിൽക്കടത്തി ഒന്നിളക്കി. അപ്പോൾ ഗംഗ അതിലെക്കൂടിപ്പുറത്തേയ്ക്കു പ്രവഹിച്ചുതുടങ്ങി

ഭഗീ—അത്ഭുതംതന്നെ.

സൂതൻ—എന്തു വിചാരിക്കാനുണ്ടോ? ശ്രീപരമേശ്വരന്റെ ഒരു ജട സ്വല്പം മാററിയപ്പോഴല്ലേ അതിലേ ആണല്ലോ ഗംഗ അവിടെനിന്നു പുറപ്പെട്ടത്.

ഭഗീ—അതും ശരിതന്നെ. ഇവരുടെയൊക്കെ മാഹാത്മ്യം അചിന്തനീയമാണ്.

സൂതൻ—നേരം അതിക്രമിക്കുന്നു. ഇനി സംഭാഷണമൊക്കെ തേരിലെഴുന്നള്ളിയിരുന്നിട്ടാവാം.

ഭഗീര—അങ്ങിനെതന്നെ; താമസിക്കുന്നില്ല. എന്നാൽ ഒരു കാൎയ്യം കൂടി പറയാനുണ്ട്. നേരം വൈകിത്തുടങ്ങി. ഇപ്പോൾ ഇതാ—

ദിവസകരനിദാനീം ദീൎഘയാത്രാദികൊണ്ടോ?
വിവശതയിതു വീണ്ടും വാരുണീസേവകൊണ്ടോ?

ശിവ ശിവ ശിവനേ! തൻ കെൽപ്പു വിട്ടസ്ഥിതന്നിൽ-
ജ്ജവമൊട്ടമിനി മാന്ദ്യഭ്രഷ്ടനായിട്ടു വീഴ്‌ം. ൧൩

അതുകൊണ്ടു സന്ധ്യാവന്ദനത്തിനു സമയമാകുമ്പോഴേയ്ക്കും നമുക്കു രാജധാനിയിലെത്തണം.

സൂതൻ—അതിനു പ്രയാസമില്ല. നമ്മുടെ രഥാശ്വങ്ങൾ വായുവേഗങ്ങളാണല്ലോ. വേഗത്തിൽ തേരിലെഴുന്നള്ളിയിരുന്നാൽ മതി. ഇതാ വെള്ളത്തിൻെറ ഇരപ്പു കേൾക്കുന്നു.

ഭഗീര—ശരിതന്നെ; പോകാം. (എല്ലാവരും പോയി)

നാലാമങ്കം കഴിഞ്ഞു.

---

## അഞ്ചാമങ്കം

### പൂർവ്വാംഗം

(ചിത്രലേഖയും പത്രലേഖയും പ്രവേശിക്കുന്നു)

ചിത്രലേഖ—സഖി പത്രലേഖേ! നീ നന്ദനോദ്യാനത്തിലേയ്ക്കു പോയില്ലേ?

പത്രലേഖ—ഇല്ല. ഞാൻ പോകാൻ ഭാവിക്കുകയാണ്.

ചിത്ര—പോകണം. പോകാതെയിരുന്നാൽ ശിക്ഷയുണ്ടായേക്കാം.

ഭൂകാന്തരാം സഗരനന്ദനരെത്തിടുമ്പോൾ
നാകാംഗനാനികരമൊക്കെയുമൊത്തിദാനീം
ഏകാന്തമോദമൊടു സൽകൃതി ചെയ്യുവാൻ ശ്രീ-
പാകാന്തകാജ്ഞയതു ചെററിഹ മാററിടാമോ? ൧

പത്ര—ഇവിടെ ആരും ആജ്ഞാലംഘനം ചെയ്യുന്നില്ല. അവിടെ മുററ്റു ഉപചാരങ്ങൾ ചെയ്തുതുടങ്ങീട്ടുണ്ട്.

ഹൃദ്യാംഗിമാരമരനാരികളൊട്ടുപേര-
ങ്ങുദ്യാനസീമ്നി നൃപവീരരെയാത്തമോദം
അഭ്യാദരിച്ചുടനിരുത്തി മുറയ്ക്കു ലീലാ-
വിദ്യാദിയാൽ പ്രമദഭാരമുയർത്തിടുന്നു. ൨

പത്ര—ഇത്രവളരെയാളുകൾ ഒരുമിച്ച് ഇവിടെ വന്നുചേൎന്നതെങ്ങിനെയാണാവോ? ഇവരൊക്കെ യുദ്ധത്തിൽ മരിച്ചവരായിരിക്കും.

ചിത്ര—അതെന്നുമല്ല. ഇവരൊക്കെ കപിലാചാൎയ്യരുടെ കോപാഗ്നിയിൽപ്പെട്ടു മരിച്ചവരാണ്.

പത്ര—എന്നാലിവർ നരകത്തിലേയ്ക്കല്ലേ പോകേണ്ടത്? ഇവിടെ വന്നതെങ്ങിനെയാണ്?

ചിത്ര—അതു പറയാം.

തുംഗവീൎയ്യമിയലുന്നിവരേ സ്വ—
ൎഗ്ഗംഗ ചെന്നു ഭുവി തൊട്ടു സമോദം
അംഗശുദ്ധിയതിനാലിഹ നാകം
സംഗമിച്ചു നൃപപുംഗവരെല്ലാം. ൩

പത്ര—ഗംഗയുടെ മാഹാത്മ്യം വിസ്മയനീയംതന്നെ.

ചിത്ര—അതെയതെ. അതിന്നു സംശയമില്ല.

പാപത്തിനാൽ നരകവാസമതേററു പാരം
താപത്തിലാണ്ടവരെയും സുരഗംഗ തൊട്ടാൽ
ആപത്തിലേതുമണയാതഖിലേശ്വരൻതൻ—
ശ്രീപത്തിലെത്തുമവരില്ലൊരു കില്ലതെല്ലും. ൪

പത്ര—ശരിതന്നെ. ഭസ്മാവശേഷന്മാരായിത്തീൎന്ന ഈ രാജാക്കന്മാരെല്ലാം ഗംഗ സ്പൃശിച്ച ക്ഷണത്തിൽ ദിവ്യശരീരന്മാരും സ്വൎഗ്ഗവാസാൎഹന്മാരുമായിത്തീൎന്നുവല്ലോ. എന്നു മാത്രമല്ല, നമ്മുടെ സ്വാമിയാൽ നിയുക്തരായ ദേവദൂതന്മാർ വിമാനത്തിൽക്കയററിയാണല്ലോ ഇവരെ ഇവിടെക്കൊണ്ടുവന്നത്.

ചിത്ര—അതെ. അതിനാൽ—

സുമാന്യനാകും സഗരന്റെ സാക്ഷാൽ—
കുമാരരാമീ നൃപതീന്ദ്രരെല്ലാം
അമാനുഷശ്രീഭരമാൎന്നു ശീഘ്രം
വിമാനമേറീട്ടിഹ വന്നുചേൎന്നു. ൫

പത്ര—എന്നാൽ ഇവരേസ്സൽക്കരിക്കാൻ നമുക്കും പോക ണമല്ലൊ. അല്ലാഞ്ഞാൽ നമ്മുടെ സ്വാമി വരുമ്പോൾ ചോദ്യമുണ്ടാവയെല്ലുമല്ലൊ.

ചിത്ര—ഉണ്ടാകും; അതിനു സംശയമില്ല.

പത്ര—നമ്മുടെ സ്വാമിയിപ്പോൾ എങ്ങോട്ടാണ് പോയി രിക്കുന്നത്?

ചിത്ര—തന്റെ പിതാമഹന്മാരായ ഈ മഹാരാജാക്ക ന്മാൎക്ക സ്വൎഗ്ഗപ്രാപ്തിയുണ്ടാക്കുവാനായി ശ്രമിച്ചിട്ട് അതു സാധിക്കുകയാൽ ഇപ്പോൾ കൃതാൎത്ഥനായിരിക്കുന്ന ഭ ഗീരഥമഹാരാജാവിനെ അനുമോദിക്കാൻ പോയിരി ക്കുകയാണ്. ഉടനെ മടങ്ങി വരുമായിരിക്കും.

പത്ര—സ്വാമി മടങ്ങി വരുമ്പോൾ നമ്മളെ ഉദ്യാനത്തിൽ കാണാഞ്ഞാൽ ദേഷ്യപ്പെട്ടേയ്ക്കും. അതുകൊണ്ടു നമുക്കും അങ്ങോട്ടു പോകാം.

ചിത്ര—അങ്ങിനെതന്നെ. (രണ്ടുപേരും പോയി.

പൂൎവ്വാംഗം കഴിഞ്ഞു.

---

## അ ഞ്ചാ മ ങ്കം

(അനന്തരം ദേവേന്ദ്രനും ഭഗീരഥനും മന്ത്രിയും പ്രവേശിക്കുന്നു.)

ദേവേന്ദ്രൻ—എന്തു മഹാരാജാവിന്റെ മനസ്സ് ഇ പ്പോൾ സ്വസ്ഥമായില്ലേ?

ഭഗീരഥൻ—അവിടുത്തേയും മററും അനുഗ്രഹവും ആനു കൂല്യവുംകൊണ്ട് ഇപ്പോൾ മനസ്സിനു അസ്വാസ്ഥ്യ മൊന്നുമില്ലെന്നു മാത്രമല്ല, ആകപ്പാടെ ഒരു കൃതാൎത്ഥ ത തോന്നുന്നുമുണ്ട്.

ദേവേ—അതു തോന്നുമല്ലൊ. ഇപ്രകാരമുള്ള വലിയ കാ ൎയ്യങ്ങൾ സാധിച്ചുകഴിയുമ്പോൾ മനസ്സിനുണ്ടാകുന്ന കൃ താൎത്ഥതാസുഖം ഇത്രമാത്രമെന്നും ഇന്നപ്രകാരമെന്നു മുള്ളതു വാചാമഗോചരവും അനുഭവൈകവേദ്യവുമാ ണ്.

മന്ത്രി—പരമാൎത്ഥമാണ് അരുളിച്ചെയ്തത്.

ദേവ—എന്നാൽ ഒരു കാൎയ്യംകൂടി ഞാൻ പറഞ്ഞുകൊള്ളട്ടെ. മുഖസ്തുതിയെന്നു വിചാരിക്കരുത്. ഈ മഹാരാജാവല്ലാതെ മററാരുംതന്നെ ശ്രമിച്ചാലും ഈ കാൎയ്യം സാധിക്കുവാൻ കഴിയുമായിരുന്നില്ലെന്നുള്ളതു തീൎച്ചതന്നെ.

മന്ത്രി—ഇതും വാസ്തവമാണ്. പക്ഷെ അടിയൻ പറഞ്ഞാൽ സ്വാമിഭക്തികൊണ്ടാണെന്നു വല്ലവൎക്കും തോന്നിയെങ്കിലോ എന്നു വിചാരിച്ചാണ് ഇതിനെക്കുറിച്ച് അടിയനൊന്നും മിണ്ടാത്തത്.

ഭഗീ—ആരെല്ലാം എന്തെല്ലാം പറഞ്ഞാലും വിചാരിച്ചാലും ഈ കാൎയ്യം സാധിച്ചത് എന്റെ സാമൎത്ഥ്യംകൊണ്ടല്ലെന്നും ഗുരുജനങ്ങളുടെ അനുഗ്രഹംകൊണ്ടു മാത്രമാണെന്നുമുള്ള ബോധം എനിക്കു നല്ലപോലെയുണ്ട്. ഇതിനായിട്ടുള്ള ശ്രമം തുടങ്ങിയപ്പോഴും ഇതിങ്ങിനെ സാധിക്കുമെന്നുള്ള വിശ്വാസംതന്നെ എനിക്കുണ്ടായിരുന്നില്ല. പിന്നെ, കുലഗുരുവായ ആ മഹൎഷിശ്രേഷ്ഠന്റെ പ്രോത്സാഹനരൂപമായ അനുഗ്രഹത്തിലുണ്ടായ വിശ്വാസംകൊണ്ടു മാത്രമാണ് എന്തെങ്കിലും പരീക്ഷിച്ചുനോക്കാമെന്നു ഞാൻ തീൎച്ചപ്പെടുത്തിയത്.

ദേവ—മഹാരാജാവു വിചാരിക്കുകയും പറയുകയും ചെയ്യേണ്ടത് ഇങ്ങിനെതന്നെയാണ്. വിനയം വിദ്യയ്ക്കെന്നപോലെ പ്രഭുശക്തിക്കും ഭൂഷണമാണല്ലൊ.

മന്ത്രി—എങ്കിലും മററുള്ളവൎക്കു വാസ്തവം പറയാതെയിരിക്കാൻ നിവൃത്തിയില്ല.

ഭഗീ—വാസ്തവമായാലും അവാസ്തവമായാലും അത് എന്റെ അടുക്കൽവെച്ചു വേണമെന്നുണ്ടോ?

ദേവ—എന്നില്ല; എങ്കിലും പറയാതെയിരിക്കാൻ നിവൃത്തിയില്ല.

"കളിവിലാക്കുക ഗോപ്യമശേഷവും,
തെളിവിലോതുക സൽഗ്ഗുണസഞ്ചയം,
വളരുമത്തലൊഴിക്കയിതൊക്കെയും
കളവൊഴിഞ്ഞ സുഹൃജ്ജനലക്ഷണം" ൭

എന്നാണല്ലോ സജ്ജനാഭിപ്രായം.

ഭഗീ—എന്നാൽ—

"സുഖസ്ഥിതിക്കായ്ത്തുണചെയ്ക നിത്യം,
മുഖസ്തുതിക്കായ്ത്തുനിയായ്ക രണ്ടും
അഖപ്പ്രതാപം പരമന്നിട്ടും സൽ—
സഖന്നെഴും ലക്ഷണമെന്നു സിദ്ധം" ൮

എന്നും ഒരു പ്രമാണം കേട്ടിട്ടുണ്ട്.

ദേവേ—ശരിതന്നെ; അതങ്ങിനെയിരിക്കട്ടെ. മഹാരാജാവ് ഇവിടെനിന്നു തപസ്സിനായി പുറപ്പെട്ടതു വസിഷ്ഠമഹർഷിയുടെ അനുഗ്രഹം വാങ്ങികൊണ്ടാണെന്നു മുമ്പു പറഞ്ഞുവല്ലൊ. ആ സമയത്ത് അദ്ദേഹം ഇവിടെയുണ്ടായിരുന്നുവോ? ഇപ്പോഴും അദ്ദേഹം എവിടെയിരിക്കുന്നു? ഇവിടെത്തന്നെ ഉണ്ടോ?

ഭഗീ—ഇപ്പോഴും ആത്മബോധനൻ ആശ്രമത്തിങ്കലായിരിക്കാം; ഇവിടെയില്ല. അന്നുണ്ടായിരുന്നു. പിന്നെ ഇവിടെനിന്നു പോയതെന്നാണെന്ന് എനിക്കു നിശ്ചയമില്ല.

മന്ത്രി—മഹാരാജാവ് ഇവിടെനിന്ന് എഴുന്നള്ളിയതിന്റെ പിറ്റേദിവസം മഹർഷിയുമെഴുന്നള്ളി.

ദേവേ—മഹാരാജാവു വിചാരിച്ചുപോയ കാര്യം സാധിച്ചു മടങ്ങിവന്നു എന്നുള്ള വർത്തമാനം അദ്ദേഹം അറിഞ്ഞുവോ എന്തൊ? അദ്ദേഹം കുലഗുരുവായതുകൊണ്ട് ഇതറിഞ്ഞാൽ അദ്ദേഹത്തിനു സാമാന്യത്തിലധികമായ സന്തോഷമുണ്ടാകും.

ഭഗീ—അതിനു സംശയമില്ല. ഈ വർത്തമാനം ദൂതന്മാർ

വൃത്താന്തരവും മററും അവിടെ അറിയിക്കുന്നതു യുക്തമല്ലല്ലൊ. അതുകൊണ്ടു താമസിയാതെ ഞാൻതന്നെ അവിടെച്ചെന്നു വിവരമൊക്കെ അറിയിക്കണമെന്നാണ് വിചാരിച്ചിരിക്കുന്നത്.

ദേവേ—അങ്ങിനെയാണ് വേണ്ടത്. എന്നാൽ കാലത്രയവേദിയായ അദ്ദേഹത്തിന്ന് അതാരും പറയാതെതന്നെ വിചാരിച്ചാലറിയാവുന്നതുമാണ്. ഇപ്പോൾത്തന്നെ അറിഞ്ഞിട്ടുണ്ടെന്നും വരാം.

അതിവിശിഷ്ടതപസ്വികളിജ്ജഗൽ—
സ്ഥിതികളോക്കെയുമഞ്ജസാ
മതിയതാം മുകുരത്തിൽ മുററുമഹോ!
പ്രതിഫലിച്ചിട്ടമില്ലൊരു സംശയം. ന

പക്ഷേ വിചാരിച്ചുനോക്കിയെങ്കിൽ മാത്രമേ അവരറികയുള്ളു.

ഭഗീ—ഈ കാര്യം അദ്ദേഹം പ്രത്യേകം വിചാരിക്കാതിരിക്കയില്ല.

(ഒരു ദ്വാരപാലകൻ പ്രവേശിക്കുന്നു)

ദ്വാരപാലകൻ—മഹാരാജാവു ജയിക്കട്ടെ. വസിഷ്ഠമഹാമുനി ഇങ്ങോട്ടെഴുന്നള്ളുന്നുണ്ട്.

ഭഗീ—ഉണ്ടോ? ഭാഗ്യംതന്നെ; ഗോപുരദ്വാരത്തിങ്കലെത്തിയോ?

ദ്വാര—ഇപ്പോൾ ഏകദേശം എത്തിയിരിക്കും. ദൂരത്തു കണ്ടയുടനെ വിവരമറിയിക്കാനായി അടിയൻ ഇങ്ങോട്ടു വിടകൊണ്ടു.

ഭഗീ—അതു നന്നായി. (മന്ത്രിയെ നോക്കീട്ട്) എടോ! താൻ പോയി അർഘ്യപാദ്യാദികളെല്ലാമൊരുക്കി ക്ഷണത്തിൽ ഇവിടെ കൊണ്ടുവരണം.

മന്ത്രി—കല്പനപോലെ ചെയ്യാം. (പോയി

ഭഗീ—(ദേവേന്ദ്രനോട്) ഞാൻ പോയി ഗുരുനാഥനെ എതിരേററുകൊണ്ടുവരട്ടെ;

ദേവേ—അങ്ങിനെയാവട്ടെ, ഞാനിവിടെയിരിക്കാം. മഹാരാജാവിന്റെ ഗുരുതപവും ഭാഗ്യവും കുറച്ചൊന്നുമല്ല.

ഊഹിച്ചിടാത്ത സമയത്തു മുനീന്ദ്രനോരം
സ്നേഹിച്ചു ശിഷ്യനുടെ മുന്നിലണഞ്ഞതോർത്താൽ
ദാഹിച്ചുഴന്ന ചെറുചാതകമംബുപാനം
മോഹിച്ച നാളിൽ മഴ വന്നതുപോലെയായി. ൪

ഭഗീ—ഇതങ്ങിനെതന്നെ. (ദ്വാരപാലകനോടുകൂടി പോയി

(അർഘ്യപാദ്യാദികളോടുകൂടി മന്ത്രി പ്രവേശിക്കുന്നു.)

മന്ത്രി—അടിയൻ വരാൻ താമസിച്ചുപോയിയെന്നില്ലല്ലോ.

ദേവേ—ഇല്ല; അവരിങ്ങോട്ടെത്തികഴിഞ്ഞില്ല.

മന്ത്രി—അടിയൻ വളരെ പരിഭ്രമിച്ചാണ് വന്നത്.

ദേവേ—അതുകൊണ്ടു തരക്കേടില്ല. സമയത്തിനു വന്നെത്താതെയിരിക്കുന്നതു ശരിയല്ലല്ലൊ. ഇതാ അവരടുത്തുവന്നുകഴിഞ്ഞു. (എണീററു നില്ക്കുന്നു

(അനന്തരം വസിഷ്ഠനും ഭഗീരഥനും പ്രവേശിക്കുന്നു)

(മന്ത്രി അർഘ്യപാദ്യാദികളോടുകൂടി അടുത്തു ചെല്ലുന്നു)

ഭഗീ—(മന്ത്രിയുടെ കൈയിൽനിന്ന് അർഘ്യപാദ്യാദികൾ വാങ്ങി മഹർഷിയെ കാൽ കഴുകിച്ചു പൂജിച്ചു പീഠത്തിലിരുത്തീട്ട്.)

അല്ലയോ കരുണാനിധിയായ ഗുരോ! അവിടുന്ന്—

ആധിച്ചുഴികടിയിലെത്തിയൊരെന്റെ താപം
ബോധിച്ചു മേലിലൊരു വിഘ്നവുമത്തലും മേ
ബാധിച്ചിടായ്വതിനു തന്നൊരനുഗ്രഹത്താൽ—
സ്സാധിച്ചു കാര്യമതു ഞാൻ ഭഗവൻ! നമസ്തേ. ൫

(നമസ്കരിക്കുന്നു

വസിഷ്ഠൻ—ഹേ വത്സ! എണീക്കു എണീക്കു. (ദേവേന്ദ്രനെ നോക്കീട്ട്) ഹേ! ദേവശ്രേഷ്ഠനായ മഹേന്ദ്രനോ?

കണ്ടു വളരെ സന്തോഷമായി. എല്ലാവരും ഇരിക്കുക.

(എല്ലാവരും ഇരിക്കുന്നു.)

ദേവേ—തപോനിധിയായ അവിടുത്തെക്കാണ്മാൻ സംഗതിയായതു് ഒരു വലിയ ഭാഗ്യമായി എന്നാണു് ഞാൻ വിചാരിക്കുന്നതു്.

നിത്യം മുറസ്സുമലമാനസ! തേ തപസ്സും
കൃത്യം മുടക്കമിയലാതെ നടപ്പതില്ലേ?
അത്യന്തഭക്തിയുതനാമവിടെയ്ക്കു നിത്യം
ശ്രുത്യന്തവേദ്യനജിതൻ തുണചെയ്യുമല്ലോ. ൯

വസി—എല്ലാവർക്കും തുണ ആ ഭഗവാൻതന്നെയാണല്ലോ.

ദേവേ—അതെ, സംശയമില്ല.

ആ വിശ്വനാഥനനുകമ്പയകക്കരുന്നി—
ലാവിർഭവിച്ചു വിലസീടുകമൂലമല്ലോ
ദ്യോവിന്നധീശത ലഭിച്ചനിശം സുരന്മാർ
സേവിച്ചിടും വിധമിരിപ്പതു ഞാനുമിപ്പോൾ ൧

വസി—ആട്ടെ, അവിടുന്നിപ്പോൾ ഇവിടെ വന്നതു് ഈ മഹാരാജാവിന്റെ അഭീഷ്ടസിദ്ധിയിൽ അനുമോദിക്കാനായിട്ടായിരിക്കുമല്ലോ.

ദേവേ—അതെ, അവിടുന്നും അങ്ങിനെതന്നെയായിരിക്കുമല്ലോ.

വസി—അതേയതെ; ഇന്നു ചില ശുഭലക്ഷണങ്ങളും കാണുകയുണ്ടായി. അതിന്റെ കാരണമെന്തെന്നു വിചാരിച്ചുനോക്കിയപ്പോൾ ഈ മഹാരാജാവിനു സിദ്ധിച്ചിരിക്കുന്ന അഭ്യുദയമാണെന്നു മനസ്സിലാവുകയാൽ ഉടനെ ഇങ്ങോട്ടു പോന്നു. എന്നാൽ ഇദ്ദേഹം സാധിച്ചതു് അന്യന്മാർക്കു് അശക്യമായിട്ടുള്ള ഒരു വലിയ കാര്യം തന്നെയാണു് സംശയമില്ല.

ഭഗീ—അവിടുന്നും ഇങ്ങിനെ അരുളിചെയ്യുന്നതെന്തോ? ഇതു ഞാൻ വിചാരിച്ചാൽ സാധിക്കുന്നതല്ലായിരുന്നു. നിങ്ങളെല്ലാവരുംകൂടി എന്നെക്കൊണ്ടു് ഇതു സാധിപ്പിക്കുകയാണുണ്ടായതു്.

ദേവേ—സാധിക്കുകയോ സാധിപ്പിക്കുകയോ എങ്ങിനെ യെങ്കിലുമായിരിക്കട്ടെ. എങ്ങിനെയായാലും കാൎയ്യം ഏററവും വലിയതുതന്നെ.

ഭഗീ—അതെ അതിനു സംശയമില്ല.

വൎദ്ധിച്ചു പുണ്യമിഹ സൂൎയ്യകുലത്തിനിപ്പോൾ—
സ്സിദ്ധിച്ചു സൽഗതി മദീയപിതാമഹൎക്കും
ബുദ്ധിക്ഷയം നിഖിലവും മമ തീൎന്നു ധാത്രീ—
ശ്ശുദ്ധിക്കു ഗംഗയിവിടെ സ്ഥിതയായി ദൈവാൽ. ൮

ദേവേ—ഈ ഭൂഭാഗത്തിനു ചുററും സഗരപുത്രന്മാർ കുഴിച്ചു കുഴികളിലാണല്ലൊ ഗംഗാജലം നിറഞ്ഞിരിക്കുന്നത്. അതുകൊണ്ട് ഈ ജലനിധിക്കു നാം 'സാഗരം' എന്നുകൂടി നാമം കല്പിച്ചിരിക്കുന്നു

വസി—എന്നാൽ—

പുണ്ഡരീകഭവനാകമണ്ഡലു—
ജലേന വിഷ്ണുചരണം പുരാ
തിണ്ണമങ്ങു കഴുകിച്ചു നാളജിത—
പാദതീൎത്ഥമതു വന്നഹോ!
വിണ്ണിലാശ്ശു സുരസംഗയായ്, ശിവഹി—
മാദ്രിസംസ്ഥിതയുമായിതാ—
പുണ്യതീൎത്ഥമിഹ കൊണ്ടുവന്നു ഭുവി,
ചേൎത്തു സമ്പ്രതി ഭഗീരഥൻ. ൯

അതുകൊണ്ടു ഗംഗയ്ക്കു 'ഭാഗീരഥി' എന്നൊരു നാമംകൂടി സിദ്ധിച്ചിരിക്കുന്നു.

ദേവേ—അതുമല്ല—

ജഹ്നുമുനീശജഠരം പുകി—
ട്ടന്നുജവേന മുറയ്ക്കു പുറത്തും
വന്നതിനാലഥ 'ജാഹ്നവി'യെന്നും
വന്നുഭവിച്ചിതിവൾക്കൊരു നാമം. ൧൦

ഇപ്രകാരമെല്ലാമിരിക്കുന്ന ഈ പുണ്യതീൎത്ഥത്തിൽ സ്നാനതൎപ്പണാദികൾ ചെയ്യുന്നവൎക്കും അവരുടെ പിതൃ

ക്കാൎക്കും മാത്രമല്ല, പാംസ്യന്മാൎക്കു കൂടിയും മുക്തി സിദ്ധിക്കു
മെന്നുള്ളതിനു സംശയമില്ല.

(അനന്തരം മൂൎത്തിമതിയായി ഗംഗ പ്രവേശിക്കുന്നു)

ഭഗീ—(അടുത്തു ചെന്നിട്ടു്) അല്ലയോ ഗംഗാദേവി!

ഭുവനപാവനയാം തവ സംഗമാൽ—
ജ്ജവമൊടെന്റെ പിതാമഹരാകവേ
ദിവമണഞ്ഞു സുഖിച്ചുതുടങ്ങി ഹേ!
തവ മഹത്വമഹോ! ബഹുവിസ്മയം. ഫല

(നമസ്കരിക്കുന്നു

വസി—ഗംഗയുടെ മാഹാത്മ്യം വിസ്മയനീയംതന്നെ.

മതി ചൂടും ഭഗവാൻ തൻ—
മതിയതിലേ തന്മഹത്വമോൎത്തല്ലോ
സതിയാം ഗംഗയെ മൂൎദ്ധാ—
വതിലേററിത്താൻ വഹിപ്പതെന്നാളും. ഫവ

ഗംഗ—അല്ലയോ മഹാരാജാവേ!

ഭവദുഗ്രനിയോഗശക്തിമൂലം
ഭവഘോരാമയതാപമാററിയിപ്പോൾ
ഭവദീയപിതാമഹൎക്കു പാൎക്കാൻ
ഭവനം നിൎജ്ജരലോകമാക്കിനേൻ ഞാൻ. ഫബ

ഇനി ഞാൻ ഭവാന്റെ എന്തഭീഷ്ടത്തെയാണു് സാധിപ്പിക്കേണ്ടതു്?

ഭഗീ—ഇതിലധികമായി എനിക്കിപ്പോൾ എന്താണാഗ്രഹിപ്പാനുള്ളതു്? എങ്കിലും ഇപ്രകാരം ഭവിക്കട്ടെ.

(ഭരതവാക്യം)

ദോഷജ്ഞരാം കവികളൊക്കെയുമത്ര ഭാഷാ—
യോഷയ്ക്കു നന്മ വളരാൻ പണിചെയ്തിടട്ടെ
ദോഷങ്ങൾ തീൎത്തു മനുജൎക്കഖിലേശ്വരൻ സ—
ന്തോഷത്തൊടൊത്തരുളിടട്ടെ സദൈവ സൌഖ്യം.

(എല്ലാവരും പോയി.)

അഞ്ചാമങ്കം കഴിഞ്ഞു.

ഗംഗാവതരണം ഭാഷാനാടകം സമാപ്തം.